# THE CHURCH WEEKLY

ചർച്ചുവീക്കിലി — ഒററപ്രതി 13 ന: പൈസ

| വാല്യം XI | 1957 ഒക്ടോബർ 6 | ലക്കം 37 |
|---|---|---|


**Thought for the week**

Give Thy blessing, we pray Thee to our daily work that we may do it in faith and heartily.

Thomas Arnold.

## മാർ ക്ലീമ്മീസ് തിരുമേനിയുടെ സമാധാനദൗത്യം

II

അന്ത്യോഖ്യൻസഭയും മലങ്കര സുറിയാനിസഭയും തമ്മിൽ നിലനിന്നുപോന്ന ബന്ധത്തെ പരാമർശിച്ചു് ഒരു പൂർവചരിത്രാവലോകനത്തിനാണു് ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ ഉദ്യമിച്ചതു്. ഏഴൊ എട്ടൊ ശതാബ്ദങ്ങൾക്കു മുമ്പു് അന്ത്യോഖ്യൻ സഭയും പേർഷ്യൻസഭയും തമ്മിൽ പാത്രിയർക്കീസും കാതോലിക്കോസുമെന്ന വിശിഷ്ടതരമായ ഒരുകാനോനികബന്ധം സ്ഥാപിക്കുവാൻ കഴിഞ്ഞ അന്ത്യോഖ്യൻസിംഹാസനത്തിനു്, ഇരുപതാംനൂററാണ്ടിൽ അങ്ങനെയൊരു ബന്ധം മലങ്കരസഭയെ സംബന്ധിച്ചു വിഭാവനം ചെയ്യാൻ സാധിക്കയില്ലെന്നു ഞങ്ങൾ വിശ്വസിക്കുന്നില്ല. ഭരണക്രമങ്ങളെ സംബന്ധിച്ചു സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ആധുനികമായ ആശയഗതികളുടെ മദ്ധ്യത്തിൽ നൂററാണ്ടുകൾക്കു മുമ്പുതന്നെ അങ്ങനെയുള്ള ആശയങ്ങൾ പ്രാവർത്തികമാക്കിയ അന്ത്യോഖ്യൻസഭയ്ക്കു പ്രതിലോമപരമായ ഒരു കിരാതനയത്തിലേക്കു പിന്മാറുവാൻ അസാദ്ധ്യമാണെന്നു ഞങ്ങൾ കരുതുന്നു. നൂററാണ്ടുകൾക്കപ്പിമ്പുള്ള പേർഷ്യൻസഭയെക്കാൾ വിദ്യാഭ്യാസത്തിലും സംസ്ക്കാരത്തിലും സാമൂഹ്യനിലയിലും പിന്നോക്കമാണ് മലങ്കരസഭയെന്നു് ആരും വാദിക്കയില്ലല്ലൊ. മലങ്കരസഭയിൽ സംസ്ഥാപിതമായിരിക്കുന്ന കാതോലിക്കാസിംഹാസനം അംഗീകരിക്കുന്നതിൽ അന്ത്യോഖ്യൻസഭയ്ക്കും, ഇവിടത്തെ പാത്രിയർക്കീസ് കക്ഷിക്കും ചില വൈഷമ്യങ്ങൾ ഉണ്ടെന്നു പറഞ്ഞാൽ സഹതാപബുദ്ധ്യാ ആ കാരണങ്ങൾ മനസ്സിലാക്കാൻ കാതോലിക്കോസ് കക്ഷി ശ്രമിക്കേണ്ടതാണ്. ശ്രമിക്കുമെന്നുതന്നെയാണ് ഞങ്ങളുടെ വിശ്വാസം. എന്നാൽ ആ പ്രശ്നം നമ്മെ പിന്നീടുമാത്രം അഭിമുഖീകരിക്കേണ്ട ഒന്നാണ്. കാനോനാകളിൽ സുവ്യക്തമായ അധികാരാവകാശങ്ങളോടും പദവികളോടുംകൂടിയ ഒരു കാതോലിക്കാസ്ഥാപനത്തെപ്പററി പ്രതിപാദിക്കുന്നുണ്ട്. അങ്ങിനെയൊരുകാതോലിക്കാസിംഹാസനം ഇവിടെ ഉണ്ടായിരിക്കണമെന്നു് പാത്രിയർക്കീസ് കക്ഷിയും അന്ത്യോഖ്യൻസഭയും അംഗീകരിച്ചുകഴിഞ്ഞാൽ സമുദായം ആശയത്തിലും ആദർശത്തിലും ഒന്നായിക്കഴിഞ്ഞു. ആ ഏകീകരണത്തിൽ നിന്നുകൊണ്ടു് പിന്നത്തെ പ്രശ്നങ്ങളെ നാം ഒരുമിച്ചു് അഭിമുഖീകരിക്കുകയാണു് സമാധാന സംസ്ഥാപനത്തിനുള്ള പ്രായോഗികമാർഗ്ഗം. ആ ആശയം പൊതുവെ അംഗീകരിക്കപ്പെടാതെ ഇവിടെയുള്ള കാതോലിക്കാസിംഹാസനത്തെപ്പററിയുള്ള സംവാദങ്ങൾ കൊണ്ടുവരേണ്ട ആവശ്യമുള്ളതല്ലല്ലൊ. ഞങ്ങളുടെ ദൃഷ്ടിയിൽ പരമപ്രാധാന്യം അർഹിക്കുന്ന കാര്യം മലങ്കരയിൽ ഒരു കാതോലിക്കാസ്ഥാപനം ഉണ്ടായിരിക്കണം എന്നുള്ള സംഗതിയിൽ സഭയ്ക്കു് ഏകാഭിപ്രായമുണ്ടോ എന്നുള്ളതാണ്. ആ ഏകാഭിപ്രായം വരുന്നതുവരെ സമാധാനം അപ്രാപ്യമാണ്. അതുവരെ നാം സമാധാനം കാംക്ഷിക്കുന്നതിൽ അർത്ഥമില്ല. അത്രയും എത്തിക്കഴിഞ്ഞാൽ പിന്നത്തെ ഘട്ടങ്ങൾ താരതമ്യേന വിഷമരഹിതമാണെന്നാണ് ഞങ്ങൾക്കു തോന്നുന്നതു്. വിഷമമില്ലെന്നല്ല പറഞ്ഞതു്. അത്യന്തം ദുർഘടതരങ്ങളെന്നു പരിഗണിക്കുന്ന പല പ്രശ്നങ്ങളും പലരുടെയും മനസ്സിൽ ഉദിച്ചുയരുമെന്നുള്ള വസ്തുത മറന്നുകൊണ്ടല്ല ഞങ്ങൾ പറയുന്നതു്. എന്നാൽ ആശയത്തിലും ആദർശത്തിലും അന്ത്യോഖ്യൻസഭയും പാത്രിയർക്കീസ് കക്ഷിയും കാതോലിക്കാ കക്ഷിയും ഒന്നായിക്കഴിഞ്ഞാൽ പിന്നത്തെ തീരുമാനങ്ങൾ പ്രായോഗികപരിധിയിൽ എത്തിക്കഴിഞ്ഞു. ഇവിടെ ഒരു കാതോലിക്കാസിംഹാസനമുണ്ടായിരിക്കണമെന്നുള്ള അഭിപ്രായം സമുദായം ഒന്നായിരുന്നപ്പോൾ ഉണ്ടായിരുന്നതാണ്. ധീര സമുദായാഭിമാനിയായിരുന്ന പരേതനായ കോനാട്ടു മല്പാനച്ചൻ അതിനുവേണ്ടി വാദിച്ചിരുന്ന കാര്യം സുപ്രസിദ്ധമാണല്ലൊ. അദ്ദേഹം പാത്രിയർക്കീസുകക്ഷിയിലെ അദ്വിതീയ നേതാവുമായിരുന്നു. അതുകൊണ്ടു സമുദായം ഒന്നായിരുന്നപ്പോൾ ഉണ്ടായിരുന്ന ഒരു ആശയം മാത്രമാണ് ഇപ്പോൾ നമുക്കുണ്ടായിരിക്കണമെന്നു ഞങ്ങൾ പറയുന്നതു്. മലങ്കരസഭയിൽ കാതോലിക്കാസ്ഥാപനം ഉണ്ടായിരിക്കണമെന്നുള്ളതിനു് ആദ്ധ്യാത്മികമായ പരിഗണനകൾ ഉണ്ടെന്നും, അവയെപ്പററി പ്രതിപാദിക്കാമെന്നും ഞങ്ങൾ കഴിഞ്ഞ ലക്കത്തിൽ ഭരമേററിരുന്നു. എന്താണ് ആ പരിഗണനകൾ എന്നു ഞങ്ങൾ ചുരുക്കമായി പ്രസ്താവിച്ചുകൊള്ളട്ടെ.

റോമൻ സഭാഭരണരീതിയാണു് ഏററവും ഉത്തമമെന്നു നാം വിചാരിക്കുന്നെങ്കിൽ മറേറതു പുരാതനപാത്രിയർക്കീസു് സിംഹാസനങ്ങളെക്കാൾ വളരെ മെച്ചമായി റോമ്മാ പാ

പ്പാ അതു നടത്തുന്നുണ്ടു്. ചില കൊച്ചുപാപ്പാമാരെ അങ്ങുമിങ്ങും നാം വളർത്തുന്നതിനെക്കാൾ എത്രയോ സ്വീകാര്യമായ ഒരു നടപടി ആയിരിക്കും അദ്ദേഹത്തെ അങ്ങ് അംഗീകരിച്ചേക്കുന്നതു്. അനാവശ്യമായ ബുദ്ധിമുട്ടുകളും പണച്ചെലവുകളും മത്സരങ്ങളും ഒഴിക്കാവുന്ന ഒരു വിവേകപൂർവമായ പദ്ധതിയായിരിക്കും അതു്. സ്റ്റാലിനും കമ്മ്യൂണിസ്റ്റുകാരും അതേ ടെക്നിക്കുകൾ അംഗീകരിച്ചു് ലോകവ്യാപകമായ ഒരു സുശക്ത സംഘടന സ്ഥാപിച്ചുകഴിഞ്ഞിട്ടു് അര ശതാബ്ദക്കാലമെയായുള്ളു. കാര്യക്ഷമതയും സംഘടനാബലവും മാത്രമാണ് ക്രൈസ്തവസഭയുടെ മർമ്മമെന്നു നാം കരുതുന്നെങ്കിൽ നാം റോമൻ ഭരണരീതിയെ അനുകരിച്ചുകഴിയുന്നതിനെക്കാൾ അതേ ഭരണരീതി പരിപൂർണ്ണതയിൽ എത്തിച്ചുകഴിഞ്ഞ റോമ്മാ സിംഹാസനത്തെ തന്നെ സ്വീകരിക്കുകയാണ് ഭേദം. എന്നാൽ ക്രൈസ്തവ സഭയുടെ പ്രഭാതകാലംമുതൽ ഭരണരീതിയെപ്പററി ചില ഉന്നതാശയങ്ങൾ നിലവിലിരുന്നു. ആ ആശയങ്ങളെ പരിത്യജിക്കുന്ന രൂപത്തിൽ സഭാഭരണം ഏർപ്പെട്ടുത്താതിരിക്കാൻ കരുതിയിരുന്നവർ ആദിമകാലം മുതൽ സഭയിൽ ഉണ്ടായിരുന്നതുകൊണ്ടാണ് റോമ്മാസഭയുടെ അവകാശവാദങ്ങൾ അനുവദിച്ചുകൊടുക്കാതെ മററു പുരാതനസഭകൾ നിലനിന്നുപോകുന്നതു്. തനി പ്രോട്ടസ്റ്റൻറു സഭകൾ ചില ക്രൈസ്തവാശയങ്ങൾ വികൃതരൂപത്തിലാക്കിയിട്ടുണ്ടു്. അവയെ അനുകരിക്കണമെന്നും ആരും പറയുകയില്ല. എന്നാൽ അപ്പൊസ്തോലികകാലംമുതൽ മുളച്ചു രൂപംപ്രാപിച്ച ചില ആശയങ്ങൾ ഭരണക്രമത്തിൽ സ്ഥാനം പിടിച്ചിട്ടുണ്ടു്. അങ്ങനെയുള്ള ആശയങ്ങൾ എപ്പോഴും പ്രയോഗത്തിലില്ലെങ്കിലും ആദർശത്തിൽ പാലിച്ചുകൊണ്ടു പോന്നിരുന്ന പൗരസ്ത്യസഭകൾ കാതലായ ഒരു സംഭാവനയാണ് ക്രൈസ്തവ പുരോഗതിയിലും സഭാജീവിതത്തിലും ചരിത്രത്തിലും നൽകിയിട്ടുള്ളതു്. നിത്യമായ മൂല്യങ്ങൾക്കും ക്രൈസ്തവസഭാനിലനില്പിനും വേണ്ടി ആ സംഭാവനകൾ അത്യന്താപേക്ഷിതമായിരുന്നു. ആ ഉത്തരവാദിത്വം പൗരസ്ത്യസഭകൾ തുടർന്നു നിർവഹിക്കണം. പൗരസ്ത്യസഭകളുടെ സംഭാവനകളിൽ ഒന്നു്, അധീശത്വം ഒരു പ്രാദേശികസഭയ്ക്കും നൽകാതെ സാഹോദര്യത്വം നിലനിർത്താമെന്നുള്ളതാണ്. ഗ്രീക്കു സഭയിൽ കോൺസ്റ്റാൻറിനോപ്പിൾ പാത്രിയർക്കീസ് ആകമാനസഭയുടെ തലവൻ എന്നു് അർത്ഥമുള്ള എക്യൂമനിക്കൽ പാത്രിയർക്കീസെന്നാണ് അറിയപ്പെട്ടുന്നതു്. എന്നാൽ റഷ്യ, പോളണ്ടു്, യൂഗോസ്ളാവിയ, റൂമേനിയ മുതലായ രാജ്യങ്ങളിലെ ഗ്രീക്കുസഭകൾ, സർവസ്വതന്ത്രസഭകളെന്നു് അർത്ഥമുള്ള Autocephalous സഭകളാണ്. സ്വന്തമായി പാത്രിയർക്കീസ് സിംഹാസനവും അപ്പൊസ്തോലിക പിന്തുടർച്ചയും നിലനിറുത്താൻ അവക്കു് അവകാശമുണ്ടു്. എന്നാൽ വിശ്വാസകാര്യങ്ങൾ സംബന്ധിച്ചു ചർച്ചകൾ ചെയ്യുവാൻ ആകമാന സുന്നഹദോസിനു മാത്രം അവകാശമുള്ളതും, ആ സുന്നഹദോസിൻെറ അദ്ധ്യക്ഷൻ കോൺസ്റ്റാൻറിനോപ്പിൾ പാത്രിയർക്കീസ് ആയിരിക്കുന്നതുമാണ്. ആദർശപരമായി ആ ബന്ധം അങ്ങനെയാണ് വ്യവസ്ഥ ചെയ്തിരിക്കുന്നതു്. അർമ്മീനിയൻ, കോപ്റ്റിക്ക്, സുറിയാനി സഭകൾ സർവസ്വതന്ത്രമാണ്. എന്നാൽ അന്യോന്യം ആത്മീയ സംസർഗ്ഗങ്ങൾ നടത്താം. പട്ടംകൊടയിൽ മേല്പട്ടക്കാർക്കു സംബന്ധിക്കാം. ഇങ്ങനെ സ്വതന്ത്രമായ ഒരു അവകാശത്തിനോട്ടുകൂടെ ആത്മീയബന്ധവും മൂപ്പും ഇളമുറയും വകവച്ചുള്ള ആദരവും ഇണക്കിച്ചേർത്തുകൊണ്ടു് പോകുന്നതു പൗരസ്ത്യസഭാ പാരമ്പര്യമാണ്. പാത്രിയർക്കാസിംഹാസനങ്ങളുടെ അധികാരപരിധിക്കുള്ളിലും തനി പാപ്പാമാരല്ല, പാത്രിയർക്കീസന്മാർ. എപ്പിസ്ക്കോപ്പൽ സാഹോദര്യത്തിനും സുന്നഹദോസിനുമാണ് പരമാദ്ധ്യക്ഷാധികാരത്തിനെക്കാൾ പാവനതയും പരിഗണനയും ആദർശസംഹിതയിൽ ഉള്ളതു്. 'തെററില്ലായ്മ' എന്നൊരു ഉപദേശവൈകൃതം പൗരസ്ത്യസഭാപിതാക്കന്മാരെ ബാധിച്ചിട്ടില്ല. ആ വിശിഷ്ട പാരമ്പര്യം ഇൻഡ്യയിലും തുടർന്നു പോകണമെന്നുള്ള ആദർശലക്ഷ്യമാണ് കാതോലിക്കാസ്ഥാപനം മലങ്കരെ ഉണ്ടായിരിക്കണമെന്നുള്ള ആദ്ധ്യാത്മിക പരിഗണനകളിൽ ഒന്നു്.

രണ്ടാമത്തെ കാരണം ഇൻഡ്യൻ ക്രിസ്ത്യാനികളുടെ ഭാവിയാണ്. "ഇൻഡ്യ സ്വാതന്ത്ര്യം പ്രാപിച്ചു; അതുകൊണ്ടു സഭയ്ക്കും സ്വാതന്ത്ര്യം വേണം" എന്നു ചിലർ വാദിക്കുന്നതിനെ, ക്രൈസ്തവസഭയുടെ ലോകബന്ധത്തെ ആദരിക്കുന്ന ചിലർ പുച്ഛിച്ചുകേൾക്കാറുണ്ടു്. ഇൻഡ്യ സ്വാതന്ത്ര്യം പ്രാപിച്ചതുകൊണ്ടല്ല, മലങ്കരസഭയ്ക്കു സ്വാതന്ത്ര്യമുണ്ടായിരിക്കണമെന്നു പറയുന്നതു്. എന്താണ് ഇൻഡ്യൻസഭയ്ക്കു ദൈവം നൽകിയിരിക്കുന്ന ഉത്തരവാദിത്വം? ഈ നാട്ടിൽ അധിവസിക്കുന്ന ഹിന്ദുസഹോദരന്മാരുടെ ഇടയിൽ ക്രൈസ്തവചൈതന്യം പരത്തി സേവനവും ആദ്ധ്യാത്മികമായി ക്രൈസ്തവാനുഭവത്തിലുള്ള ശ്രേഷ്ഠ വശങ്ങളും ഹിന്ദുസഹോദരന്മാർക്കുകൂടെ പ്രയോജനപ്രദമാക്കിത്തീർക്കുകയുമാണ് ആ ചുമതല. ഭാരതത്തിലെ ഹിന്ദു നേതാക്കൾ സാഭിമാനം ആദരിക്കുന്ന ഒരു പാരമ്പര്യമുണ്ടു്. അതു മാർത്തോമ്മാശ്ലീഹായുടെ കാലംമുതൽ ഇൻഡ്യയിലുള്ള ക്രൈസ്തവസഭാചരിത്രമാണ്. യൂറോപ്പിലും ഇംഗ്ലണ്ടിലും ക്രൈസ്തവസഭകൾ ഉണ്ടായ കാലത്തു് സംസ്ക്കാരസമ്പന്നമായ ഇൻഡ്യയിലും ക്രൈസ്തവസഭ വേരെടുത്തു എന്നതു് ഹൈന്ദവരും അഭിമാനിക്കുന്ന ഒരു വസ്തുതയാണ്. ഇക്കഴിഞ്ഞയാഴ്ചയിൽ പ്രധാനമന്ത്രി ശ്രീ. ജവഹർലാൽനെഹ്റു നാഷ്യനൽ ക്രിസ്ത്യൻ മിഷനറി പ്രതിനിധികളുമായി മിഷ്യനറി വേലകളെപ്പററി ചർച്ചചെയ്തു. അപ്പോൾ അദ്ദേഹം ആ പ്രതിനിധികളെ അനുസ്മരിപ്പിച്ചു, പാശ്ചാത്യ മിഷ്യനറിമാർ റോമിൽനിന്നും, ഇംഗ്ലണ്ടിൽനിന്നും, അമേരിക്കയിൽനിന്നും വരുന്നതിനു് എത്രയോമുമ്പു് തനി ഇൻഡ്യൻക്രിസ്ത്യാനികൾ ഇവിടെ ഉണ്ടായിരുന്നുവെന്നു്. ഹിന്ദുക്കൾകൂടെ അഭിമാനപൂർവം അനുസ്മരിക്കുന്ന ഒരു ചരിത്രം മലങ്കര സുറിയാനി സഭയ്ക്കുണ്ടു്. അവരുടെയിടയിൽ ആവശ്യമില്ലാത്ത ഒരു മുൻവിധിയും അബദ്ധധാരണയും വളർത്തുന്ന ഒരു സംഗതിയാണ് ഇൻഡ്യൻ ക്രൈസ്തവസഭയുടെ വിദേശാധിപത്യം. ക്രിസ്തീയസേവനമാണ് ക്രൈസ്തവസഭയുടെ ലക്ഷ്യമെങ്കിൽ ആ സേവനത്തിനു വിലങ്ങുതടിയായി നിൽക്കുന്ന വിഷയങ്ങളിൽ വിദേശസഭയ്ക്കും ദേശീയസഭയ്ക്കും ശ്രദ്ധയുണ്ടായിരിക്കണം. ചർച്ചു് ഓഫ് സൌത്ത്ഇൻഡ്യ, ഇപ്പോൾ രൂപമെടുക്കുന്ന ഉത്തരേന്ത്യൻ ക്രൈസ്തവസഭ ഇവയെല്ലാം ഇൻഡ്യൻ ദേശീയ സഭകളാകുന്നതിനു സഹായകമായ വിധത്തിൽ ഭരണഘടന ക്രമീക

രിക്കുന്നതു് ആ ആശയത്തെ മുൻനിറുത്തിയാണു്. മലങ്കരസഭയുടെ മിഷ്യനറിപരമായ ഉത്തരവാദങ്ങൾക്കു സ്വതന്ത്രമായ ഒരു കാതോലിക്കാസ്ഥാപനമുണ്ടായിരിക്കണം.

മൂന്നാമത്തെ ആദ്ധ്യാത്മികപരിഗണന ഇൻഡ്യൻ ക്രൈസ്തവ സഭകളുടെ ഐക്യമാണു്. ഇപ്പോൾഹൈക്കോടതി വിധിച്ചുകൊടുത്തിരിക്കുന്ന ഒരു പരമാധികാരമാണു് അന്ത്യോഖ്യൻസഭയ്ക്കു മലങ്കരസഭയുടെ മേൽ നിലനിൽക്കുവാൻപോകുന്നതെങ്കിൽ ഒരു ഇന്ത്യൻ ദേശീയ ഐക്യ ക്രൈസ്തവസഭയുടെ ഹൃദയസ്ഥാനമായി വത്തിക്കുവാനുള്ള ഉത്തരവാദിത്വവും പ്രാപ്തിയും നാം എന്നന്നേക്കുമായി നഷ്ടപ്പെടുത്തുകയാണു്. പ്രോട്ടസ്റ്റൻറുസഭകളിലെ അഭിപ്രായഗതിയും വിശ്വാസവും ഓത്തഡോക്സ് പാരമ്പര്യങ്ങളിലേക്കു മാറിക്കൊണ്ടിരിക്കുകയാണു്. അപ്പോസ്തോലിക പിന്തുടർച്ചയുടെയും എപ്പിസ്കോപ്പൽ ഭരണത്തിന്റെയും കൂദാശകളുടെയും നിർവചനങ്ങൾ പരിപൂർണ്ണമായി അംഗീകരിച്ചു കഴിഞ്ഞിട്ടില്ലെങ്കിലും അവ താത്വികമായി പല സഭകളും അംഗീകരിച്ചുവെന്നു് ചർച്ച് ഓഫ് സൌത്ത് ഇൻഡ്യയുടെ ലിററർജി വായിക്കുന്നവക്കറിയാം അതുകൊണ്ടു് ഇൻഡ്യയിൽ രൂപമെടുക്കുന്ന സ്വതന്ത്രസഭകൾ ഓത്തഡോക്സ് വിശ്വാസത്തിൽ ഏകീകരിക്കുവാൻ സാദ്ധ്യതയുണ്ടു്. എത്രതന്നെ വിശ്വാസ ഐക്യം വന്നുകഴിഞ്ഞാലും മാത്തോമ്മാസഭ, അന്ത്യോഖ്യയ്ക്കു് ഇപ്പോൾ ഹൈക്കോർട്ടുവിധിമൂലം കിട്ടുന്ന അധികാരബന്ധത്തെ അംഗീകരിച്ചു് മലങ്കരസുറിയാനിസഭയുമായി യോജിക്കുമെന്നു വിചാരിക്കാമോ? തെന്നിൻഡ്യാസഭയും ഉത്തരേൻഡ്യൻ സഭയും യോജിക്കുമോ? അതുകൊണ്ടു് ഇൻഡ്യൻസഭകളുടെ ഐക്യസാദ്ധ്യതയ്ക്കുള്ള മാർഗ്ഗം നാം വെട്ടിത്തുറക്കണം. സ്വതന്ത്രമായ ഒരു സുറിയാനിസഭ അന്ത്യോഖ്യയുമായി ബന്ധം പാലിക്കുന്നതിനെ അവർ സ്വാഗതം ചെയ്യും. നേരെമറിച്ചു് അധികാരബന്ധമെന്നു പറയുമ്പോൾ കഴിഞ്ഞ രണ്ടു ശതാബ്ദങ്ങൾക്കിടയിൽ വന്നുഭവിച്ച കലാപങ്ങളായിരിക്കും അവരുടെ സ്മരണയിൽ ഓടി എത്തുന്നതു്. അതുകൊണ്ടു് സഭാഐക്യം എന്നതു് ദൈവഹിതമെന്നു മലങ്കരയിലും അന്ത്യോഖ്യയിലുമുള്ള സുറിയാനിക്കാർ വിശ്വസിക്കുന്നെങ്കിൽ കാതോലിക്കാസ്ഥാപനം ഇവിടെ ഉണ്ടായേതീരൂ. ഈ പശ്ചാത്തലങ്ങളിൽ ഈ പ്രശ്നത്തെ സമീപിക്കുകയാണു് സമാധാന സംരംഭങ്ങളിൽ നാം ചെയ്യുന്നതെങ്കിൽ ക്രിസ്തുവിൽ നാം ഒന്നാകുവാൻ കഴിയും. അവയിൽ കുറഞ്ഞ പരിഗണനകളിൽ നാം പ്രവേശിച്ചാൽ നമ്മെ അകററുന്ന പലതും കടന്നുകൂടുമെന്നു കാണാൻ പ്രയാസമുള്ളതല്ല. അതുകൊണ്ടു ക്ലീമ്മീസ് തിരുമേനിയുടെ സമാധാനദൗത്യം വിജയപ്രദമാകാൻ നാം പ്രാത്ഥിക്കുമ്പോൾ സഭ മുഴുവനും ഇവിടെയും അന്ത്യോഖ്യയിലും പരമമായ ലക്ഷ്യങ്ങൾ നമ്മെ ഭരിക്കുവാൻ പ്രാർത്ഥിക്കേണ്ടതാണു്. സമാധാനത്തിനുള്ള പ്രഥമപടി മലങ്കരസഭയ്ക്കു കാനോനിൽവിവരിക്കുന്ന അധികാരാവകാശങ്ങളോടുകൂടിയ ഒരു കാതോലിക്കാ ഉണ്ടായിരിക്കണമെന്നു തത്വത്തിലും ആദർശത്തിലും അന്ത്യോഖ്യൻ സഭയും മലങ്കര സഭയുംഏകകണ്ഠമായി അംഗീകരിക്കുകയാണു്. ആ കാതോലിക്കാസ്ഥാപനത്തിനു് അന്ത്യോഖ്യൻ സഭയുമായി സജീവമായ ബന്ധമുണ്ടായിരിക്കണം. കോപ്റ്റിക്കു സഭയോടൊ അർമ്മീനിയൻസഭയോടൊ മാത്രമുള്ള ഒരു ബന്ധമല്ല അതു്. അതിൽക്കൂടുതലായുള്ള ബന്ധം വേണം. ഇത്രയും നാം പരസ്പരം അംഗീകരിച്ചുകഴിഞ്ഞാൽ പിന്നത്തെ ഘട്ടം കുറേക്കൂടെ വൈഷമ്യം കുറഞ്ഞതായിരിക്കും. ആ ഘട്ടത്തിലേക്കു വന്നെത്തുവാൻ മലങ്കരസഭയും അന്ത്യോഖ്യൻ സഭയും ആത്മാർത്ഥമായി പ്രാർത്ഥിക്കേണ്ട—ദൈവത്തെ വിളിക്കേണ്ട—ഒരു ചുമതലയാണു് മാർ ക്ലീമ്മീസ് തിരുമേനിയുടെ യാത്രയും പ്രയത്നങ്ങളും നമുക്കു തന്നിരിക്കുന്നതു്. പ്രഥമഘട്ടത്തെപ്പററിയുള്ള ശുഭസൂചകമായ വാത്ത ലഭിച്ചുകഴിയുമ്പോൾ അനന്തരഘട്ടത്തെപ്പററി ആ പരിതസ്ഥിതിയിൽ കൂടുതൽ പ്രത്യാശാപൂർവം നമുക്കു ചർച്ചചെയ്യാം.



## ചർച്ചുവീക്കിലി
### വരിസംഖ്യ

| | രൂ | നപൈ |
|---|---|---|
| ഒരു വർഷത്തേയ്ക്കു് | 6 | |
| ആറുമാസത്തേയ്ക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കു വെളിയിൽ | 8 | |

മാനേജർ.
ചർച്ചുവീക്കിലി കോട്ടയം.

രണ്ടു സ്നേഹിതന്മാർ

## അദ്ധ്യായം 29

# രോഗിയും രാഗിണിയും

(എം. കുര്യൻ)

യോപ്പായിൽ കപ്പലിറങ്ങി, യരുശലേമിലേയ്ക്കു് യാത്ര ചെയ്യവേ, ലൂക്കോസ് നാലുപാടും സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു. അഞ്ചാറുകൊല്ലംമുമ്പ് യരുശലേം സന്ദർശിച്ചതിനുശേഷം, അവിടെ എന്തെങ്കിലും സാരമായ മാററം ഉണ്ടായതായി ആ യുവാവിനു തോന്നിയില്ല. നഗരഭിത്തിയിലെ മൂന്നു മണിമാളികകൾ പണ്ടേപ്പോലെ തന്നെ ഇന്നും നഗരത്തിനൊരലങ്കാരമായി നിലകൊള്ളുന്നു. യഹോവയുടെ ഗംഭീരമായ ദേവാലയം, കുന്നിൻെറ മുകളിൽ, ഉജ്ജ്വലഭാസ്സോടെ പ്രശോഭിക്കുന്നുണ്ടു്. അതിനപ്പുറത്തായി, ഒരു ചെറിയ താഴ്‌വരയ്ക്കു് അപ്പുറം, സാമ്രാജ്യശക്തിയുടെ ചിഹ്നമായ അന്തോണിയാകോട്ട ദർശിക്കാം. എല്ലാ ദേശക്കാരും ഭാഷക്കാരും വർഗ്ഗക്കാരുമായ ജനങ്ങൾ നഗരത്തിൽ കാണാം.

ദേവാലയത്തിനു മുകളിൽ, സദാ ഉയർന്നുകൊണ്ടിരിക്കുന്ന ബലിയുടെ ധൂമിക ഒരു മൂടൽമഞ്ഞിൻെറ പ്രതീതി വളർത്തുന്നുണ്ടു്. ലേവിഗോത്രക്കാരുടെ കൈത്താളങ്ങളുടെയും കീർത്തനാലാപങ്ങളുടെയും ശബ്ദം കെദ്രോൻതാഴ്‌വരയ്ക്കു കുറുകെ കേൾക്കാം. ദേവാലയത്തിനു പുറകിലായിട്ടാണു്, നഗരത്തിലെ ധനികവിഭാഗത്തിൻെറ മനോഹര ഹർമ്മ്യങ്ങളും വിലയേറിയ കെട്ടിടങ്ങളും. മററു കെട്ടിടങ്ങളെ അപേക്ഷിച്ചു്, പ്രൗഢിയോടെ തലയെടുത്തുനിൽക്കുന്നതാണു് ഹേരോദാ അഗ്രിപ്പാ രാജാവിൻെറ കൊട്ടാരം.

യേശുവിൻെറ അനുയായികളായി യരുശലേമിൽ പാർത്തിരുന്ന ആളുകളുടെ ജീവിതം യേശുവിൻെറ സഹോദരനായ യാക്കോബിൻെറ ഭവനത്തെ ചുററിയാണു് കെട്ടിപ്പടുത്തിരുന്നതു്. യഹൂദസുന്നഗോഗു ദേവാലയമായി ഉപയോഗിച്ചുപോന്നു. നഗരത്തിലെ ഏററവും പാവപ്പെട്ടവർ താമസിക്കുന്ന ഭാഗമായിരുന്നു അവരുടെ അധിവാസകേന്ദ്രം. ലളിതമായ ജീവിതരീതി അവരുടെ ജീവിതത്തിൽ ഒളി വീശി.

യാക്കോബു് പഥികരെ ഹൃദയാത്മനാ സ്വാഗതം ചെയ്തു സ്വീകരിച്ചു. മെലിഞ്ഞു, താടിനീണ്ട ഒരു വിനീതപുരുഷനായിരുന്നു യാക്കോബു്. ആ തിളങ്ങുന്ന കണ്ണുകളിൽനിന്നു് ദയ അനുസ്യൂതം പ്രസരിക്കുന്നതായി തോന്നും. ബർന്നബാസു് ലൂക്കോസിനെ, ഒരു ഡോക്ടരെന്ന നിലയിൽ, പരിചയപ്പെടുത്തി. യാക്കോബു് പറഞ്ഞു: “നന്നായി. പട്ടിണികാരണം, ധാരാളം പേർ രോഗബാധിതരായി വലയുന്നുണ്ടു്. ശരിയായ വൈദ്യസേവനം ലഭിക്കാതിരിക്കയാണു്. ലൂക്കോസിനു് സ്വന്തം വൈദ്യകുശലത പ്രയോഗിച്ചുനോക്കാൻ ഇവിടെ വേണ്ട അവസരം ലഭിക്കും. ക്രിസ്തുവിൻെറ സേവനത്തിൽ വൈദ്യകർമ്മവൈദഗ്ദ്ധ്യം ഉപയോഗിക്കാൻ അതു സഹായമാവും”

യാക്കോബു് പൗലൂസിൻെറനേക്കു തിരിഞ്ഞു: “പൗലൂസേ! നിൻെറ ഒരു സ്നേഹിതൻ ഇവിടെ രോഗിയായി കിടപ്പുണ്ടു്. ഗ്ലോക്കസ് എന്നാണു് പേരു്.”

“ഇക്കോന്യക്കാരനാണോ?”

“അതേ. യരുശലേമിലേയ്ക്കുള്ള ഒരു തീർത്ഥയാത്ര നടത്തുന്ന വേളയിൽ ആ മനുഷ്യനു് രോഗം പിടിപെട്ടു.”

“അദ്ദേഹത്തിൻെറ മകൾ കൂടെയുണ്ടോ?”

“ഉണ്ടു്. തെക്ലായെന്നല്ലേ പേരു്? അവരിരുവരും, അടുത്തു് ഒരു മുറിയിൽ കാണും.”

പൗലൂസ് പെട്ടെന്നു് മുറിയിൽനിന്നു പുറത്തു പോയതു കണ്ടു് ലൂക്കോസ് വിസ്മയിച്ചു. യാക്കോബു്, ആ നഗരത്തിൽ അടുത്തയിടയുണ്ടായ കലാപങ്ങളെപ്പററി ഒരു ചുരുങ്ങിയ വിവരണം നൽകുകയായിരുന്നു. അഗ്രിപ്പാരാജാവു് ക്രിസ്ത്യാനികളുടെ നേർക്കു് അഴിച്ചുവിട്ട പീഡ അദ്ദേഹം വിവരിച്ചു. പന്തിരുവരിൽ ഒരാളെ പിടിച്ചു കൊല്ലുവാൻ അഗ്രിപ്പാരാജാവിനു ധൈര്യമുണ്ടായി. സെബദിപുത്രനായ യാക്കോബിനെ പിടിച്ചു് രാജാവു് വാൾമുനയാൽകൊന്നു. അറസ്റ്റ്ചെയ്യാൻ ശ്രമിക്കവേ എതിർത്തതിനാൽ കൊല്ലേണ്ടിവന്നുവെന്ന ന്യായമാണു് രാജാവു് പ്രസിദ്ധീകരിച്ചതു്. അതു ജനങ്ങളധികപങ്കും വിശ്വസിച്ചില്ലെന്നുമാത്രം. അറസ്റ്റ്ചെയ്യാൻ നേരത്തു് യേശുവിൻെറ അനുയായികൾ തിരിഞ്ഞുനിന്നു് എതിരാളികളെ എതിർക്കുക ഒരു നടപ്പില്ലാത്ത കാര്യം. വിചാരണ കൂടാതെ യേശുവിൻെറ അനുയായികളെ കൊന്നൊടുക്കുവാൻ രാജാവു് അവലംബിച്ച ഒരു മാർഗ്ഗമാണതെന്നു സ്പഷ്ടമായിരുന്നു.

“പത്രോസിൻെറ കാര്യമെന്തായി?” ബർന്നബാസ് തിരക്കി.

“പത്രോസ് ഏതു നിമിഷത്തിലും അറസ്റ്റ് ചെയ്യപ്പെട്ടേക്കാം. ഉൽക്കണ്ഠ നിറഞ്ഞ നിമിഷങ്ങളാണു് നാം തള്ളിനീക്കിക്കൊണ്ടിരിക്കുന്നതു്”. പക്ഷേ, പത്രോസു്, യാതൊരു ഭയപാരവശ്യവും കൂടാതെ, യഹൂദന്മാർക്കിടയിലും പുറജാതികൾക്കായും സുവിശേഷം പ്രസംഗിച്ചു നടക്കുകയാണു്. കൊർന്നേല്യസ് എന്നൊരു സൈനികോദ്യോഗസ്ഥൻെറ മാനസാന്തരത്തോടുകൂടി, പുറജാതികളുടെയിടയിലെ സുവിശേഷപ്രചരണം അതീവമായ പ്രധാനമായിത്തീർന്നിട്ടുണ്ടു്.

“ഇററാലിയൻ സൈനികവകുപ്പിൽപെട്ട ഒരു കൊർന്നേല്യോസാണോ?”

“ആയിരിക്കണം. ആ മനുഷ്യനെ പരിചയമുണ്ടോ?”

“ആ പേരിലൊരാളെ അന്ത്യോഖ്യയിൽവച്ചു് അറിയും. ഒരുപക്ഷേ ആ ആൾതന്നെ ആയിരിക്കാം.”

ഈ സമയം ഒരു ചെറുപ്പക്കാരൻ മുറിക്കുള്ളിലേയ്ക്കു കടന്നുവന്നു, ബർന്നബാസിൻെറ സമീപത്തേയ്ക്കു ചെന്നു. അവർ ഇരുവരും പരസ്പരം ആലിംഗനം ചെയ്തു.”

“എൻെറ സഹോദരിയുടെ മകൻ മർക്കോസ്. യോഹന്നാൻ എന്നാണു് മറുപേരു്”. ബർന്നബാസ് ചെറുപ്പക്കാരനെ ലൂക്കോസിനു പരിചയപ്പെടുത്തി. “ഇവൻ ഇപ്പോൾ ശീമോൻ പത്രോസിൻെറ സെക്രട്ടറിയാണു്.”

പതിനെട്ടു വയസ്സു വരും. സുമുഖനും സുകുമാരകളേബരനുമായ ചെറുപ്പക്കാരൻ. കൃഷ്ണവർണ്ണത്തിലുള്ള തലമുടി, തിളങ്ങുന്ന കണ്ണുകൾ, ഇഷ്ടം തോന്നിക്കുന്ന പെരുമാററം. ലൂക്കോസിനേക്കാൾ കിളരം കുറവാണു്. മററുള്ളവരേക്കൂടി കയറിപിടിക്കുന്ന ഒരു ഉത്സാഹമോ ഉന്മേഷമോ കൂടപ്പിറപ്പാണു്. “ശീമോൻ പത്രോസ്”, ലൂക്കോസു് എന്നു പേരുള്ള ഒരു യുവാവിനെപ്പററി പറഞ്ഞുകേട്ടിട്ടുണ്ടു്. ശൗൽ സ്തേഫാനോ

സിനെ കല്ലെറിഞ്ഞു കൊല്ലിക്കുന്ന വേളയിൽ, ആ യുവാവ് യേശുവിന്റെ വചനങ്ങളടങ്ങിയ ഒരു ചുരുൾ രഹസ്യമായി സൂക്ഷിച്ചുവത്രെ."

"വരൂ ലൂക്കോസ്, ഞാൻതന്നെ" ഡോക്ടർ സമ്മതിച്ചു.

പൗലൂസ് മുറിയിൽ കടന്നുവന്നതു് ആരും ശ്രദ്ധിച്ചില്ല. സ്തേഫാനോസിന്റെ മരണത്തെപ്പററിയുള്ള മർക്കോസിന്റെ വാക്കുകൾ പുറത്തുവന്നപ്പോൾ, പെട്ടെന്ന് ആരോ ശ്വാസം വലിക്കുന്നതായി തോന്നി. അസാധാരണമായ ഒരു മുഖഭാവത്തോടെ പൗലൂസ് പിറകിൽ നിൽക്കുന്നു! കോപതാപാദികൾ നിഴലിക്കുന്ന മുഖഭാവം. അതൊരു നിമിഷത്തേക്കു മാത്രമേ നിന്നുള്ളു. ബർന്നബാസ് തന്റെ സഹോദരീപുത്രനെ പൗലൂസിനു പരിചയപ്പെടുത്തി. മർക്കോസ് ആകെ അമ്പരന്നുപോയി. തന്റെ വാക്കുകൾ ആ മാന്യനെ വേദനിപ്പിച്ചിരിക്കുമെന്ന് ആ ചെറുപ്പക്കാരൻ മനസ്സിലാക്കി.

പൗലൂസ് ലൂക്കോസിന്റെ നേർക്കു തിരിഞ്ഞു. "അടുത്ത മുറിയിൽ ഗ്ലോക്കസ് രോഗിയായി കിടക്കുന്നു. ഉടനെ പോയി, അദ്ദേഹത്തെ പരിശോധിച്ചാൽ വേണ്ടില്ല."

ഡോക്ടറെ രോഗിയുടെ മുറിയിലേക്കു നയിക്കാൻ മർക്കോസ് സന്നദ്ധനായി. പുറത്തു കടന്നപ്പോൾ ആ ചെറുപ്പക്കാരൻ പറഞ്ഞു: "ഞാൻ എപ്പോൾ വായ് തുറന്നാലും മഠയത്തരമാണു പറയുക. തെററേ നാവിൽ വരൂ, മററുള്ളവരെ വല്ലാതെ മുറിപ്പെടുത്തുകയും ചെയ്യും."

"ചുരുളിന്റെ കാര്യം പറഞ്ഞുവല്ലോ. അതിപ്പോൾ ആരുടെ കൈവശമാണെന്ന് അറിയാമോ?"

"ഏതാനും വർഷംമുമ്പ് അതു കാണാതെപോയി. സന്നദ്രീംസംഘം ശിഷ്യന്മാരെ നശിപ്പിക്കാൻ തീവ്രമായ ഒരു ശ്രമത്തിലേർപ്പെട്ടിരുന്ന കാലത്താണതു്. ഏതോ ഒരു സ്ത്രീ അതു് എടുത്തുകൊണ്ടുപോയെന്നാണ് ചിലർ പറയുന്നതു്. ആവശ്യം നേരിടുന്ന ഘട്ടത്തിൽ ചുരുൾ വെളിയിൽ വരുകതന്നെ ചെയ്യുമെന്നാണ് പത്രോസിന്റെ വിശ്വാസം."

അവർ ഇടനാഴിയിൽനിന്നു് ഒരു മുറിയിലേക്കു പ്രവേശിച്ചു. പുറത്തുള്ള സൂര്യപ്രകാശത്തിൽ നല്ലവണ്ണം തെളിച്ചമുള്ള ഒരു മുറിയാണതു്. പൊക്കം കുറഞ്ഞ ഒരു കട്ടിലിൽ, നരച്ച തലയോടുകൂടിയ ഒരു യവനൻ ശയിച്ചിരുന്നു. ആ വൃദ്ധന്റെ വിളറിയ കവിളുകൾ രോഗലക്ഷണം വിളിച്ചറിയിക്കുന്നുണ്ടു്. വാതായനത്തിങ്കൽനിന്നു് വെളിയിലേക്കു നോക്കിക്കൊണ്ടു് ഒരു യുവതി മുറിയുടെ ഒരററത്തു നിന്നിരുന്നു. ഏതോ യവനദേവിയുടെ സ്വർണ്ണനാണയത്തിൽ കൊത്തിയ ശിരസ്സാണോ അക്കാണുന്നതെന്നു് നിമിഷനേരത്തേക്കു സംശയിച്ചുപോയി. ആ സൗന്ദര്യധാമത്തെ ആ നിലയിൽ കണ്ടിട്ടു് ലൂക്കോസു് ഒരു നിമിഷം ശ്വാസമടക്കിനിന്നുപോയി. യവനലക്ഷണങ്ങൾ ഒത്തിണങ്ങിച്ചേർന്ന ഒരു സുന്ദരി, കറുത്ത തലമുടി, കറുത്തു, മനോഹരമായ കണ്ണുകൾ. ലൂക്കോസിനോളംതന്നെ ഉയരം വന്നേക്കാവുന്ന ശരീരം. ഇരുപതു വയസ്സു പ്രായം മതിക്കാം. ലളിതവും ഇളംപച്ചനിറത്തിലുള്ളതുമായ ഒരു സിൽക്കുടുപ്പാണു് ധരിച്ചിരിക്കുന്നതു്. അരയിൽ ഒരു ചെറിയ ബെൽററും കാലിൽ തോൽച്ചെരിപ്പും ധരിച്ചിട്ടുണ്ടു്.

മർക്കോസു് ലൂക്കോസിനെ പരിചയപ്പെടുത്തി.

പെൺകുട്ടി, പുഞ്ചിരിച്ചുകൊണ്ടു്, മുമ്പോട്ടുവന്നു്, ലൂക്കോസിനു കരം നീട്ടി: "ഞാൻ അങ്ങേയ്ക്കു സ്വാഗതമാശംസിച്ചുകൊള്ളുന്നു." സൗഹൃദം നിറഞ്ഞ ആ ഹസ്തദാനത്തിൽ, ചൂടേറിയ ഏതോ ഒരു പ്രവാഹം തന്റെ സിരകളിലൂടെ പ്രസരിക്കുന്നതായി യുവാവിനു തോന്നി. വർണ്ണിക്കാനാവാത്ത ഒരു അനുഭൂതി. ഇതിനു മുമ്പൊരിക്കലും അനുഭവപ്പെടാത്തതും വളരെയധികം ഉത്തേജകവും ആവേശദായകവുമായ ഒരനുഭൂതിയായിരുന്നു അതു്.

യുവതിയുടെ അനുഭവവും മറിച്ചായിരിക്കില്ലെന്നു്, അവളുടെ കണ്ണുകളിൽ പെട്ടെന്നു കാണപ്പെട്ട വികാരവേലിയേററചിഹ്നത്തിൽ നിന്നു് യുവാവു് അനുമാനിച്ചു. അവളുടെ വദനത്തിൽ അരുണിമ വ്യാപിച്ചു. അതോടെ അവൾ കൈ പിൻവലിക്കുകയും ചെയ്തു.

ഇടയ്ക്കിടെ ആവർത്തിക്കുന്ന ഒരു പനി ഗ്ലോക്കസിനെ അലട്ടുന്നതായി കണ്ടു. പക്ഷേ, കൂടുതൽ പരിശോധന കൂടാതെ ഒന്നും തിട്ടമായി പറഞ്ഞുകൂടാ. ശരീരം തീരെ മെലിഞ്ഞു, വിളറിയിരുന്നു. ഒരുപക്ഷേ, അതിനു കാരണം, ഗുരുതരമായ മററുവല്ല രോഗവുമായിരിക്കാം. ഏതായാലും തൽക്കാലം രോഗിയേയും മകളെയും ഭയപ്പെടുത്തേണ്ടതില്ലെന്നു കരുതി, ഡോക്ടർ തന്റെ സംശയം പുറത്തുവിട്ടില്ല. ആഹാരക്രമം ശരിപ്പെടുത്താനും ഒരു ടോണിക്കു് ഉപയോഗിക്കാനും തൽക്കാലത്തേക്കു നിർദ്ദേശിച്ചിട്ടു്, ഡോക്ടർ പുറത്തേക്കു നടന്നു.

തെക്ക്ളാ ഡോക്ടറെ അനുഗമിച്ചു് മുററത്തുള്ള പൂന്തോട്ടത്തിലേക്കിറങ്ങി: "ഒരു യുവതി ഇങ്ങനെ വെളിയിലേക്കു വരുന്നതു് കന്യകമാർക്കു ചേർന്നതല്ലെന്നു് അങ്ങേയ്ക്കു തോന്നുന്നുണ്ടാവാം. എന്തൊക്കെയായാലും നാം ഇപ്പോൾ ആദ്യമായി കണ്ടതല്ലേയുള്ളൂ."

"നേരോ? ആ മുറിയിൽ പ്രവേശിച്ചപ്പോൾ എനിക്കു തോന്നി, നാം ദീർഘനാളുകളായി പരിചയക്കാരാണെന്നു്."

"എനിക്കും അങ്ങനെതന്നെ തോന്നി." അവൾ ചിരിച്ചു. "അങ്ങു യവന ദാർശനികന്മാരുടെ കൃതികൾ വായിക്കുന്നുണ്ടെന്നു തോന്നുന്നല്ലോ. പക്ഷേ, നാം മാറി മാറി പല ശരീരങ്ങളിലായി തുടർന്നു ജീവിക്കുകയാണെന്നും മററും അങ്ങു വിശ്വസിക്കുന്നില്ല. ഉവ്വോ?"

"ആത്മാവ് അനശ്വരമാണെന്നും, ശരീരം നശിച്ചുകൊണ്ടിരിക്കുമെന്നും, ഏതോ ഒരു ദാർശനികൻ പാടിട്ടുള്ളതായി ഓർമ്മവരുന്നു."

"അതു് ഏകദേശം യേശുവിന്റെ ഉപദേശത്തോടു് അടുത്തുവരുന്നതായി തോന്നുന്നല്ലോ. മരണാനന്തരജീവിതമുണ്ടെന്നുതന്നെയാണല്ലോ നമ്മുടെ യേശു അരുളിച്ചെയ്തിട്ടുള്ളതു്."

"ഞാൻ ഒരു ക്രിസ്ത്യാനിയല്ല."

അനന്തരം ലൂക്കോസ് തന്റെ ജീവിതാനുഭവങ്ങൾ ആ യുവതിയെ പറഞ്ഞുകേൾപ്പിച്ചു.

"ഇതെല്ലാം എത്രയോ മനോജ്ഞമായിരിക്കുന്നു! പൗലൂസു് പറയുന്നതുപോലെ, ഇതു് ദൈവത്തിന്റെ പരിപാടിയുടെ ഒരു ഭാഗമായിരിക്കണം. നമ്മെ അതിനായി തെരഞ്ഞെടുത്തിരിക്കുന്നുവെന്നതു് എത്രയോ അത്ഭുതകരമാണു്!"

"എന്തിനുവേണ്ടി തെരഞ്ഞെടുത്തുവെന്നാണു് പറയുന്നതു്?"

"ഏതോ മഹാ കൃത്യം നിർവ്വഹിക്കുന്നതിനുവേണ്ടിത്തന്നെ."

യുവതിയുടെ ഉത്സാഹവും ആവേശവും കണ്ടു് ലൂക്കോസ് മന്ദഹസിച്ചു.

പെട്ടന്നവൾ തെരക്കി: "എന്റെ പിതാവിന്റെ രോഗം ഗുരുതരമാണെന്നു തോന്നുന്നുണ്ടോ?"

"സാരമുള്ളതായി എനിക്കു തോന്നിയില്ല. ആൾ വല്ലാതെ മെലിഞ്ഞിരിക്കുന്നു."

"ശരിയാണു്", അവളുടെ മുഖം മ്ലാനമായി. "ഒരു വർഷത്തിൽ കൂടുതലായിക്കാണണം പിതാവു് കഠിനമായി അദ്ധ്വാനിക്കുന്നുണ്ടു്."

"എന്തു ജോലിയാണു്?"

"ഇക്കോന്യയിൽ യവനരായ ചെറുപ്പക്കാർക്കുവേണ്ടി ഒരു വിദ്യാലയം നടത്തുന്നുണ്ടു്. ആധുനിക യവനർ പഴയ കാലത്തെ ദാർശനികന്മാരുടെ ആദർശലക്ഷ്യങ്ങളിൽനിന്നും വ്യതിചലിച്ചുകൊണ്ടിരിക്കുന്നെന്നാണു് പിതാവിൻെറ ഭയം. വിദ്യാലയത്തിൽ, സോക്രട്ടീസ്, പ്ലേറേറാ, അരിസ്റ്റോട്ടിൽ തുടങ്ങിയ ദാർശനികാചാര്യന്മാരെപ്പററി പഠിപ്പിക്കുന്നുണ്ടു്. ഞാൻ അവരെ ഉപജീവനത്തിനു സഹായിക്കുന്ന എന്തെങ്കിലും തൊഴിൽ പഠിപ്പിക്കുകയും ചെയ്യും."

'നിങ്ങൾ എങ്ങനെ ക്രിസ്തുവിൽ വിശ്വസിക്കാനിടയായി?"

"കഴിഞ്ഞ വർഷത്തിലൊരിക്കൽ, ഞങ്ങൾ ചില ചാർച്ചക്കാരെ സന്ദർശിക്കാൻ തർസോസിൽ പോയിരുന്നു. അവിടെവച്ചു് പൗലൂസിൻെറ പ്രസംഗം ഞാൻ കേൾക്കാനിടയായി. അതിൽ ആകൃഷ്ടയായ ഞാൻ പിതാവിനെയും പ്രസംഗം കേൾക്കാൻ വിളിച്ചുകൊണ്ടുപോയി. തർസോസിൽ നിന്നു മടങ്ങുന്നതിനു മുമ്പു്, ഞങ്ങളിരുവരും യേശുവിൻെറ അനുയായികളായിത്തീരാൻ തീരുമാനിച്ചുകഴിഞ്ഞിരുന്നു."

ഡോക്ടരുടെ മനസ്സിൽ പെട്ടെന്നു് ഒരു ചിന്ത ഉദിച്ചു: "നിങ്ങൾ ഇക്കോന്യയിലേയ്ക്കാണു് മടങ്ങുന്നതെന്നുവരുകിൽ, ഞങ്ങളുടെ കൂടെ അന്ത്യോഖ്യയിലോളം യാത്ര ചെയ്യാമല്ലോ. ഒരാഴ്ചയ്ക്കകം മടങ്ങിപ്പോകുന്നതിനാണു് ഞങ്ങൾ ഉദ്ദേശിക്കുന്നതു്. ഒരുമിച്ചാണു മടങ്ങുന്നതെങ്കിൽ, അത്രയും ദിവസം കൂടെ നിൻെറ പിതാവിനെ പരിശോധിക്കുന്നതിനും ചികിത്സ തുടരുന്നതിനും സാവകാശം ലഭിക്കുമല്ലോ." (തെക്ക്ളായുടെ കൂടെ കുറേദിവസം കൂടുതലായി ചെലവഴിക്കാൻ സാധിക്കുമെന്നതാണു് ഈ നിർദ്ദേശത്തിൻെറ പുറകിലുള്ള പ്രധാന ഉദ്ദേശമെന്നു് ഡോക്ടർ പുറത്തു പറഞ്ഞില്ല.)

"ആ നിർദ്ദേശം എനിക്കിഷ്ടമാണു്."

പൗലൂസ് തോട്ടത്തിലേക്കിറങ്ങിവന്നു. യുവതി അദ്ദേഹത്തെ വിളിച്ചു: "ഞാനും പിതാവും ഡോക്ടർ യാത്രചെയ്യുന്ന കപ്പലിൽ മടങ്ങുകയാണെങ്കിൽ, അത്രയും സമയംകൂടെ പിതാവിനെ ചികിത്സിക്കാൻ അദ്ദേഹത്തിനു സാധിക്കുമല്ലോ. അങ്ങെന്തു പറയുന്നു?"

ആ ചിന്ത പൗലൂസിനു് രുചിച്ചില്ലെന്നു വളരെ പ്രകടമായിരുന്നു. എന്നാൽ, അടുത്തനിമിഷത്തിൽ, അദ്ദേഹം സംസാരിച്ചപ്പോൾ, അസുഖത്തിൻെറ നേരിയച്ഛായപോലും കാണാനുണ്ടായിരുന്നില്ല. "അതു വലിയ ഒരു ഉപകാരമായി. അങ്ങനെതന്നെ ചെയ്യാമല്ലൊ. ഞാൻ ഇപ്പോൾ ബർന്നാബാസിൻെറ സഹോദരിയായ മറിയയുടെ വീട്ടുവരെപോവുകയാണു്. പത്രോസ് വൈകുന്നേരം ഇവിടെ വരുന്നതിനു് ഏർപ്പാടു ചെയ്യാൻ പറയണം. നീ കൂടെ വരുന്നോ?"

"ഞാനും വരുന്നു. കുറേയേറെ ദിവസമായി വീടിനു വെളിയിലിറങ്ങീട്ടു്." തെക്ലാ സമ്മതംപ്രകടിപ്പിച്ചു

പൗലൂസു് ലൂക്കോസിൻെറ നേർക്കുതിരിഞ്ഞു, ഏതോ ഉത്തരവു നൽകുന്ന സ്വരത്തിൽ ഇപ്രകാരം പറഞ്ഞു "സ്ഥിതി വളരെ ഗൗരവമേറിയതാണു്. മനായേൻ ഇപ്പോൾ കൊട്ടാരത്തിലേയ്ക്കു പുറപ്പെട്ടേയ്ക്കും. അയാളും അഗ്രിപ്പാരാജാവും ചെറുപ്പത്തിലെ കളിത്തോഴരാണെന്നു് അറിയാമല്ലൊ. രാജാവു് തൻെറ ആരോഗ്യത്തെപ്പററി വലിയ ഭയമുള്ള കൂട്ടത്തിലാണു്. ലൂക്കോസേ! നീയും പ്രോബസുംകൂടി മനായേനെ അനുയാത്ര ചെയ്യുന്നപക്ഷം, രാജാവിൻെറമേൽ സ്വാധീനം ചെലുത്തി പത്രോസിനു് അനുകൂലമായ ഒരു തീരുമാനം ചെയ്യിക്കാൻ, ഒരു പക്ഷേ, സാധിച്ചേക്കാം. പീഡനം നിറുത്തിവയ്ക്കുന്നതിനു് അഗ്രിപ്പായെ പ്രേരിപ്പിക്കുകയാണാവശ്യം."

"ഞാൻ പോയി, കഴിവുള്ളതു ചെയ്യാം." ലൂക്കോസ് സമ്മതിച്ചു "തെക്ലാ! ഞാനു തൽക്കാലത്തേയ്ക്കു യാത്രാനുമതി ചോദിക്കുന്നു."

"പോയി വരുക. നമുക്കു് അത്താഴസമയത്തു് തമ്മിൽ കാണാം"

# പരിശുദ്ധമായ ദാരിദ്ര്യാവസ്ഥ

(ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്)

സ്ളീബാദാസന്മാരുടെ ഉച്ഛ്വസിച്ചുള്ള മദ്ധ്യസ്ഥപ്രാർത്ഥനയിൽ ഇപ്രകാരം കാണുന്നു: "ഞങ്ങൾക്കു ബ്രഹ്മചര്യത്തിൻെറയും ദാരിദ്ര്യത്തിൻെറയും അനുസരണത്തിൻെറയും ആത്മാവിനെ തരേണമേ." പ്രാർത്ഥനയും സേവനവും നടത്തിക്കൊണ്ടിരിക്കുന്ന ലോകത്തിലെ ക്രിസ്തീയ സമൂഹങ്ങൾ നമ്മുടെ കർത്താവിൻെറ ജീവിതത്തെ സ്മരിച്ചാണു ഇപ്രകാരം മൂന്നു നിഷ്ഠകളെ കൈക്കൊണ്ടിട്ടുള്ളതു്.

"ഒരു കാശിനു വകയില്ലാതെ
തലചായിപ്പാൻ സ്ഥലമില്ലാതെ"

നമ്മുടെ കർത്താവു ജീവിച്ചുവല്ലൊ. പരിശുദ്ധമായ ദാരിദ്ര്യാവസ്ഥയെ ആദർശമാക്കിയാണു 33 വർഷം മുമ്പു പിതാക്കന്മാരുടെ അനുഗ്രഹത്തോടുകൂടി സ്ളീബാദാസസമൂഹം സ്ഥാപിച്ചിട്ടുള്ളതു്. എന്നാൽ ഭൂരിപക്ഷം സ്ളീബാദാസന്മാരും ഈ ആദർശത്തെ ശരിക്കു മനസ്സിലാക്കിയിട്ടില്ലെന്നു പറയേണ്ടിയിരിക്കുന്നു. എത്ര പറഞ്ഞു കൊടുത്താലും ഈ ആദർശം ഗ്രഹിപ്പാൻ പ്രയാസം. ഈ ആദർശം ഗ്രഹിച്ചിട്ടില്ലാത്തവർ ഇതു ലുബ്ധ എന്ന മരണകരമായ പാപമാണെന്നു തെററിധരിക്കുന്നതിൽ അതിശയിപ്പാനില്ല.

ഞാൻ ഈയിടെ നാനാഭാഗങ്ങളിലുമുള്ള നമ്മുടെ പാവപ്പെട്ട അവശക്രിസ്ത്യൻ വിധവകൾക്കു, കൊല്ലന്തോറുമുള്ള പതിവനുസരിച്ചു്, ആറേഴ മാസക്കാലത്തേയ്ക്കു സഞ്ചാരം ചെയ്തു് ഉണർവുയോഗങ്ങൾ നടത്തുമ്പോൾ കൊടുക്കുവാനുള്ള 1140 രൂപായുടെ കോടിവസ്ത്രം എറണാകുളത്തുനിന്നു വാങ്ങിച്ചു. ഒരാൾ പറയുന്നു· "കീറിപ്പോകുന്ന ഈ വസ്ത്രക്കെട്ടുകൾ വാങ്ങിക്കുന്നതിനു പകരം നിങ്ങൾ പല കൊല്ലങ്ങളായി ചെലവഴിച്ചു ഈ ധനം കൊണ്ടു അമ്പതിനായിരത്തിൻെറ ഒരു വമ്പിച്ച കെട്ടിടം പണിയിച്ചു് അതിൻെറ മുൻഭാഗത്തു "Servants of the Cross" എന്നു സ്വർണ്ണലിപികളിൽ എഴുതിവച്ചിരുന്നെങ്കിൽ ആളുകൾക്കു കാണ്മാനുണ്ടായിരുന്നു; നിങ്ങൾക്കു മഹിമയും വർദ്ധിക്കുമായിരുന്നു; തിരുമേനിയുടെ കാലശേഷം സമൂഹം നിലനിൽക്കുമെന്നുള്ള ഒരു ലക്ഷ്യവും ആകുമായിരുന്നു." ആറാട്ടുപുഴ വാർഷികത്തിൽ സ്ളീബാ

ദാസന്മാരുടെ കാര്യാലോചനയോഗത്തിൽ ഒരു സ്ളീബാദാസപട്ടക്കാരൻ, മലബാറിൽ ഒരു എസ്റ്റേററ് വില്പാനുണ്ടെന്നും, പല കെട്ടിടങ്ങൾ രണ്ടുമൂന്നു കുളിമുറികൾ, രണ്ടുമൂന്നു ക്ളാസുകൾ, ഇവയെല്ലാം ഉണ്ടെന്നും, അവ വാങ്ങിപ്പാൻ ഇരുപതിനായിരം രൂപാ ഉണ്ടാകുന്നതിനു തിരുമേനി ഒരു അപ്പീൽ അച്ചടിച്ചു ഇറക്കുകയേ വേണ്ടു എന്നും പ്രസ്താവിച്ചു. മിഷ്യനറിവേലസ്സും സാധുസംരക്ഷണസ്സുമായി സ്വസന്തോഷം സ്വപരിത്യാഗത്തോടെ തരുന്ന സഹൃദയന്മാരെ ഞാൻ കൂടുതൽ ബദ്ധിമുട്ടിക്കയോ? വേറൊരു സ്ളീബാദാസപട്ടക്കാരൻ എനിക്കെഴുതിയതു്, നമ്മെ പുലക്കുടികൾ കയറിയിറങ്ങാനേ കൊള്ളുകയുള്ളു എന്നും, അന്തസ്സും മാനവുമുള്ള പ്രവൎത്തനങ്ങൾ മററുള്ളവരാണു ചെയ്യുന്നതെന്നുമാണ്. ഇത്തരം പ്രസ്താവനയും എഴുത്തും പരിശുദ്ധമായ ദാരിദ്ര്യാവസ്ഥക്കു ചേർന്നതാണോ എന്നു നാം പുനരാലോചിക്കേണ്ടതാണ്. പുലക്കുടികൾ കയറിയിറങ്ങി കൎത്താവിന്റെ സുവിശേഷം പാവങ്ങൾക്കു കൊടുത്തു് അവരെ രക്ഷിക്കുന്നതിനേക്കാൾ അന്തസ്സും മാനവുമുള്ള പ്രവൎത്തനം ഈ ലോകത്തിൽ ഏതുള്ളു? എന്നാൽ മടികൂടാതേയും, വെടിപറഞ്ഞു് സമയം കളയാതേയും, ചുമതലാബോധത്തോടെ പുലയർ, പറയർ, ചെറുമർ, പണിയർ മുതലായ അധഃകൃതരുടെ ഇടയിൽ കൂടുതലായി കയറിയിറങ്ങി അവരെ പഠിപ്പിച്ചു മാമോദീസാ മുക്കുവാൻ ശ്രമിക്കുന്ന സ്ളീബാദാസന്മാർ എത്ര പേരുണ്ടു്? വസ്തുവകകൾ വർദ്ധിക്കുന്തോറും ശ്രദ്ധ അവയിലേക്കു ആയേക്കാമെന്നും ഏതു ഉദ്ദേശത്തോടെ സമൂഹം സ്ഥാപിക്കപ്പെട്ടുവോ ആ പാവനമായ മിഷ്യനറി ഉദ്ദേശം തെററിയേക്കാമെന്നും വിചാരിക്കണം.

"കൎത്താവേ, പരിശുദ്ധമായ ദാരിദ്ര്യാവസ്ഥയെ ഞങ്ങൾക്കു തരേണമേ". ദൂരെ വേലചെയ്യുന്ന ഒരു സ്ളീബാദാസൻ ഞാൻ താമസിക്കുന്ന മുള്ളുരുത്തി കർമ്മേൽ ദയറായിൽ വന്നു. അയാൾ ഊണുകഴിച്ചപ്പോൾ, "ഇവിടെ രണ്ടു കൂട്ടാനേ ഉള്ളു അല്ലേ? നാലുമണിക്കു കാപ്പി ഇല്ല, അല്ലേ?" എന്നുള്ള ചോദ്യങ്ങൾ ഉണ്ടായി. രണ്ടുനേരം ഭക്ഷണം കഴിപ്പാൻ വകയില്ലാത്ത ദരിദ്രന്മാരുടെ ഇടയിൽ വേലചെയ്യുന്ന സ്ളീബാദാസന്മാർ മൂന്നുനേരത്തിലധികം ഭക്ഷണം കഴിക്കുന്നതു ശരിയോ? "ഞങ്ങൾ ദരിദ്രന്മാരാണെങ്കിലും അനേകരെ സമ്പന്നന്മാരാക്കുന്നു" എന്നു പരിശുദ്ധ പൌലോസ് ശ്ലീഹാ പറയുന്നു. പാരീസ് സർവ്വകലാശാലയിലെ പ്രൊഫസർ ആയിരുന്ന ഫ്രാൻസിസ് സേവിയർ, വലിയകെട്ടിടത്തിലല്ല, കടൽതീരത്തെ മുക്കുവന്മാരുടെചെററക്കുടില്ലകളിൽ താമസിച്ചു് അവരുടെ ഭക്ഷണം ഭക്ഷിച്ചുകൊണ്ടു പതിനായിരക്കണക്കിനു പാവങ്ങളെ കൎത്താവിനായി ആദായപ്പെടുത്തി. സ്ളീബാദാസൻ ഭക്ഷണകാൎയ്യത്തിൽ പിറുപിറുക്കാതെ തന്റെ മുമ്പാകെ വയ്ക്കപ്പെടുന്നതു സ്തോത്രത്തോടെ ഭക്ഷിക്കണം. ഭക്ഷണത്തിനു പുറമെ ഒമ്പതു രൂപാ പോക്കററു്മണി പ്രതിമാസം സ്ളീബാദാസനു കിട്ടുന്നു. ഒരു സ്ളീബാദാസൻ പറയുന്നു. "ഈ ഒമ്പതു രൂപ എനിക്കു അലക്കുകൂലിക്കു തികയുന്നില്ലെന്നു്. പാക്കൻഹാംവാൽഷ് ബിഷപ്പിനു മാസം അഞ്ചര അണ അലക്കുകൂലിക്കു വേണം. എനിക്കും മാസം അഞ്ചാറണ അലക്കിനു വേണം. രണ്ടു ഉടുപ്പു കരുതേണ്ടെന്നു രക്ഷകൻ കല്പിക്കുമ്പോൾ അമിതമായി ഉടുപ്പുകൾ കരുതിവയ്ക്കുന്നതു ശരിയാണോ?

"കൎത്താവേ, പരിശുദ്ധമായ ദാരിദ്ര്യാവസ്ഥയെ ഞങ്ങൾക്കു തരേണമേ." മെത്രാൻ നടക്കാവുന്നിടത്തോളം നടക്കുന്നതുകൊണ്ടു ദൂഷ്യമില്ലെന്നുള്ള അഭിപ്രായക്കാരനാണു ഞാൻ. അന്തസ്സിനു കാർകയറി ചുററുന്നതിനേക്കാൾ പദയാത്രക്കു മാഹാത്മ്യവും പ്രയോജനവും കൂടും. ഞാൻ കഴിയുന്നതും നടക്കുന്നതുകൊണ്ടു എനിക്കു് കുടവയറുവരാതെ ഈ എഴുപത്തിരണ്ടാം വയസ്സിൽ വലിയ സുഖക്കേടുകൾ കൂടാതെ ഒരുവിധം ആരോഗ്യം പാലിക്കുന്നു മേപ്പാടിയിൽ നിന്നു നീലഗിരിക്കുള്ള എന്റെ യാത്രയിൽ ഞാൻ രണ്ടു രൂപാ കൊടുത്തു് സുഖമായി ബസ്സിൽ പോകുന്നതിനു പകരം നല്പതുരൂപാകൊടുത്തു് സ്പെഷ്യൽ കാർപിടിക്കുന്നതു ശരിയോ? ബാക്കി വരുന്ന തുക നല്ലകാൎയ്യങ്ങൾക്കായി ഞാൻ ചെലവഴിക്കുന്നതല്ലയോ ഉത്തമം?

"ആത്മാവിൽ ദരിദ്രരായവർ ഭാഗ്യവാന്മാർ, സ്വർഗ്ഗരാജ്യം അവക്കുള്ളതു്."

---

## ടൈം ആൻഡ് ട്രാവൽ

ജർണ്ണലിസ്റ്റ് ശ്രീ. വി.ഏ. അലക്സാണ്ടർ വർഷംപ്രതി പ്രസിദ്ധപ്പെടുത്തിക്കൊണ്ടിരിക്കുന്ന ടൈം ആൻഡ് ട്രാവൽ എന്ന ഗൈഡിന്റെ തന്നാണ്ടത്തെ ലക്കം കൈപ്പററിയിരിക്കുന്നു. വിമാനം,ട്രെയിൻ,ബസ്സ്, ബോട്ട് എന്നിവകളുടെ സമയവിവരവും പോസ്റ്റൽനിരക്കുകളും മററും ചേർത്തിരിക്കുന്നതു പ്രധാനമായും സഞ്ചാരികൾക്കും യാത്രക്കാർക്കുംവളരെ പ്രയോജനപ്രദമാണ്.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ് 15: 1—10. ഈ അദ്ധ്യായത്തിലെ മൂന്നു ഉപമകളിൽ മനുഷ്യജീവിതത്തേക്കുറിച്ചു രണ്ടു പ്രധാന കാര്യങ്ങളാണ് പറഞ്ഞിട്ടുള്ളതു്—നഷ്ടപ്പെടുക, വീണ്ടെടുക്കപ്പെടുക. മനുഷ്യൻ പലവിധത്തിൽ നഷ്ടപ്പെടുന്നു. ഇന്നത്തെ ഉപമയിൽ ആലോചനക്കുറവും അശ്രദ്ധയുമാണ് കാരണങ്ങളായി പറയുന്നതു്. നഷ്ടപ്പെട്ട ആടു് ആലോചനയില്ലാതെ അലഞ്ഞുതിരിഞ്ഞുപോയി. നാണയം സൂക്ഷ്മക്കുറവിനാൽ എവിടെയോ ചെന്നു പററി. എന്നാൽ രണ്ടിനെയും കണ്ടെത്തുന്നതു് ദീർഘമായ തിരക്കിട്ട അന്വേഷണത്തിന്റെ ഫലമായിട്ടാണ്. ഇവിടെ നാം കാണുന്നതു് നഷ്ടപ്പെട്ടതിനെ അന്വേഷിച്ചു പുറപ്പെട്ട ദൈവത്തെയാണ്. അഖിലാണ്ഡത്തെയെല്ലാം സൃഷ്ടിച്ചു സംരക്ഷിച്ചുകൊണ്ടിരിക്കുന്ന ദൈവത്തിനു് ഒരു മനുഷ്യജീവിതം പോലും നഷ്ടപ്പെടുന്നതു സഹിക്കാൻ വയ്യാത്ത നഷ്ടമാണ്. കേവലം ബുദ്ധിശൂന്യതയും അശ്രദ്ധയും നിമിത്തം നഷ്ടപ്പെടുന്ന അനേകരുണ്ട്. സാഹചര്യങ്ങളുടെ പ്രാതികൂല്യം നിമിത്തം അറിയാത്ത മുക്കിലും മൂലയിലും കിടന്നു നഷ്ടപ്പെട്ടുപോകുന്നവരുമുണ്ട്. എല്ലാവരും ഒരുപോലെ ദൈവത്താൽ കണ്ടെത്തപ്പെടുവാൻ ആവശ്യമുള്ളവരാണ്.

ചൊവ്വാ. ലൂക്കോസ് 15: 11–32 മുമ്പുള്ള രണ്ടുപമകളിൽ ആടും നാണയവും നഷ്ടപ്പെട്ട രീതിയിലല്ല ഇളയ പുത്രൻ നഷ്ടപ്പെടുന്നതു്. അവൻ സ്വന്ത ഇഷ്ടത്താൽ കരുതിക്കൂട്ടിക്കൊണ്ടു പുറപ്പെട്ടു പോകുകയാണ്. വസ്തുവകയിൽ എനിക്കുള്ള പങ്കു തരണമെന്നു് അവൻ ആവശ്യപ്പെട്ടു. എന്നിട്ട് എല്ലാം സ്വരൂപിച്ചുകൊണ്ടു് അവൻ പുറപ്പെട്ടു പോയി. അവനു് അവകാശപ്പെടാവുന്നതായി യാതൊന്നും അവൻ വീട്ടിൽ വിട്ടിട്ടു പോയില്ല. അവൻ എല്ലാം ചെലവാക്കുകയും ചെയ്തു. നഷ്ടപ്പെട്ട നിലയെ സംബന്ധിച്ചു മനുഷ്യനുള്ള ഉത്തരവാദിത്തം ഇതിൽ കൂടുതൽ വ്യക്തമാക്കുക സാദ്ധ്യമല്ല. ആടിനെയും നാണയത്തെയും തേടിപ്പുറപ്പെട്ടതുപോലെ പിതാവു പുത്രനെ തേടി പുറപ്പെടുന്നില്ല. എങ്കിലും പിതാവിന്റെ ആത്മാവു് പുത്രനെ പിൻതുടരാതിരുന്നില്ല. ആ പിതാവിന്റെ പ്രാർത്ഥനയും ആത്മീയമായ അന്വേഷണവുമായിരുന്നു പുത്രന്റെ മാനസാന്തരത്തിനും തിരിച്ചു വരവിനും കാരണമാക്കിയതെന്നുള്ളതിനു സംശയമില്ല. ഉപമയിൽ ഒരു മൂത്ത പുത്രനുമുണ്ട്. അവൻ പുറപ്പെട്ടുപോയില്ലെങ്കിലും സ്വയനീതിയുടെയും സ്നേഹമില്ലായ്മയുടെയും മൂർത്തീകരണമായിരുന്നു അവൻ. ഉപമയുടെ അവസാനത്തിൽ അവനാണ് മുടിയനായ പുത്രനായി കാണപ്പെടുന്നതു്. സ്നേഹിക്കുന്ന ഒരു പിതാവിന്റെ പുത്രനായി കഴിയുവാൻ അവൻ സന്നദ്ധനല്ലായിരുന്നു. നാം ഇളയപുത്രനെപ്പോലെ ദുർമ്മാർഗ്ഗികളും ധൂർത്തന്മാരുമല്ലെങ്കിൽ മൂത്ത പുത്രനെപ്പോലെ സ്വയം നീതീകരിക്കുന്നവരും സ്നേഹമില്ലാത്തവരുമാണോ എന്നു ചിന്തിക്കുക.

ബുധൻ. ലൂക്കോസ് 17. 1–10. ഒന്നും രണ്ടും വാക്യങ്ങളിൽ നമുക്കു മററുള്ളവരോടുള്ള ധാർമ്മികമായ ഉത്തരവാദിത്തം നാം മറക്കുന്നതു നിമിത്തം അവക്കു ഇടർച്ച വരുന്നതിനേക്കുറിച്ചാണ് പറഞ്ഞിരിക്കുന്നതു്. നമ്മുടെ വിശ്വാസത്തിനും വിളിക്കും അനുയോജ്യമായി നാം ജീവിക്കാത്തതുകൊണ്ടു് എത്രപേരുടെ ആത്മീയ വളർച്ചക്കാണ് നാം വിലങ്ങുതടിയായി നിൽക്കുന്നതു്. മൂന്നും നാലും വാക്യങ്ങളിൽ ക്ഷമിക്കേണ്ട ആവശ്യത്തേക്കുറിച്ചു് പറഞ്ഞിരിക്കുന്നു. നമുക്കു ദൈവത്തിൽ നിന്നു് ക്ഷമ ലഭിക്കണമെങ്കിൽ നാമും ക്ഷമിക്കുന്ന സ്വഭാവമുള്ളവരായിരിക്കണം. ഈർഷ്യയും വഴക്കും ക്ഷമിക്കാത്ത സ്വഭാവവും ക്രിസ്തുവിൽ വീണ്ടും ജനനത്തിന്റെ അനുഭവം ലഭിക്കാത്തതിന്റെ ലക്ഷണങ്ങളാണ്. അവ ദൈവരാജ്യത്തിൽ നിന്നു നമ്മെ പുറത്താക്കുന്നു. അഞ്ചും ആറും വാക്യങ്ങളിൽ വിശ്വാസത്തേക്കുറിച്ചു കർത്താവു പഠിപ്പിക്കുന്നു. വിശ്വാസം ക്രിസ്തീയ ജീവിതത്തിന്റെ ആരംഭമാണ്. എന്നാൽ വിശ്വാസത്തിൽ കൂടുതൽ കുറവുണ്ട്. അല്പവിശ്വാസവും, അധികം വിശ്വാസവും ബലഹീന വിശ്വാസവും ശക്തിയേറിയ വിശ്വാസവുമുണ്ട്. നമ്മുടെ വിശ്വാസത്തിന്റെ ദൃഢതയനുസരിച്ചു നമ്മുടെ ജീവിതത്തിന്റെ സൗഭാഗ്യവും പ്രയോജനവും വർദ്ധിക്കും. ഏഴുമുതൽ പത്തുവരെയുള്ള വാക്യങ്ങളിൽ സ്വയനീതിയേക്കുറിച്ചു പഠിപ്പിക്കുന്നു. നമ്മുടെ കടമ ചെയ്യുന്നതിൽ അഭിമാനം കൊള്ളുവാൻ നമുക്കവകാശമില്ല. നാം ചെയ്യുന്ന ഏററവും വലിയ സേവനം പോലും നിസ്സാരമായി മാത്രം നാം കരുതണം.

വ്യാഴം. ലൂക്കോസ് 17: 20—37. യഹൂദന്മാർ ഒരു രാഷ്ട്രമായി നോക്കിപ്പാർത്തിരുന്ന ദിവസം യഹോവ ശക്തിയോടുകൂടി ഇറങ്ങി വന്നു് തന്റെ ജനത്തെ റോമാനുകത്തിന്റെ അടിമത്വത്തിൽ നിന്നു വിടുവിക്കുന്ന ദിവസമായിരുന്നു. ദൈവരാജ്യം എന്ന പദം യഹൂദന്മാരെ സംബന്ധിച്ചു് ഇങ്ങനെയുള്ള ഒരു വ്യവസ്ഥിതിയെയാണ് സൂചിപ്പിച്ചിരുന്നതു്. അതുകൊണ്ടു ദൈവരാജ്യം എപ്പോൾ വരും എന്നു് പരീശന്മാർ ചോദിച്ചതു് വളരെ ആകാംക്ഷയോടു കൂടി ആയിരുന്നു. എന്നാൽ കർത്താവിന്റെ ഉത്തരം അവർ ആശിച്ച വിധത്തിലുള്ളതല്ലായിരുന്നു. അവരുടെ ആത്മീയ ആവശ്യത്തെ മനസ്സിലാക്കി അതിനുള്ള ഉത്തരമാണ് കർത്താവു നൽകിയതു്. ദൈവരാജ്യത്തേക്കുറിച്ചു് ഇതാ ഇവിടെ എന്നും അതാ അവിടെ എന്നും പറയുന്നതിൽ അർത്ഥമില്ല. കാരണം, അതൊരു ആന്തരീയവും ആത്മീയവുമായ യാഥാർത്ഥ്യമാണ്. ആത്മീയ അടയാളങ്ങളെ കാണുവാനുള്ള കണ്ണു് അവർക്കുണ്ടായിരുന്നെങ്കിൽ ദൈവരാജ്യം അപ്പോൾ തന്നെ ആഗതമായിരുന്നു എന്നു് പരീശന്മാർ അറിയുമായിരുന്നു. ദൈവരാജ്യം സർവോപരി യേശുക്രിസ്തുവിന്റെ സന്ദേശത്തെയും വിളിയേയും സ്വീകരിച്ചു ജീവിക്കുന്നവരുടെ ഹൃദയത്തിലാണ്.

വെള്ളി. ലൂക്കോസ് 17:24—37 മനുഷ്യപുത്രന്റെ ദിവസത്തേക്കുറിച്ചു പല വിധത്തിൽ ഈ ഭാഗത്തു പറഞ്ഞിട്ടുണ്ട്. എല്ലാവർക്കും കാണത്തക്കവണ്ണം മനുഷ്യപുത്രൻ ആകാശത്തുനിന്നും പ്രത്യക്ഷപ്പെടുന്ന അവസാനത്തെ വരവു് ഒന്നു്. യെരുശലേം പോലെയുള്ള ഒരു പ്രത്യേക സ്ഥലത്തേക്കുള്ള മനുഷ്യപുത്രന്റെ വരവു മറെറാന്നു്. വ്യക്തികളെ വേർതിരിക്കുന്നതിനായുള്ള വരവു വേറൊന്നു്. ദൈവത്തിന്റെ ന്യായവിധിയിൽ നിന്നു് ആരും ഒഴിവാക്കപ്പെടുന്നില്ല. വ്യക്തികളും സമുദായങ്ങളും ലോകം മുഴുവനും ഒരുപോലെ ന്യായവിധിക്കു വിധേയമാകും. എല്ലാ ന്യായവിധിയും ദൈവം ക്രിസ്തുവിനെ ഭരമേൽപ്പിച്ചിരിക്കുന്നു.

ഇംഗ്ലീഷ് ഗാനപംക്തി

# ചിന്തോദ്ദീപകങ്ങളായ ചില ഇംഗ്ളീഷ് ഗീതങ്ങൾ

## വേദവാക്യങ്ങൾ, ഗീതങ്ങൾ ആദിയായവയ്ക്കുള്ള പ്രേരണാശക്തി

(എൻ. എം. ഏബ്രഹാം ബി. എ.)

യേശുക്രിസ്തുവിന്റെ സ്വഭാവമാഹാത്മ്യത്തിൽ നാം പലപ്പോഴും അത്ര ശ്രദ്ധ നൽകാത്ത ഒരു വശം ഉണ്ട്. ദൈവം മനുഷ്യനെ പാപത്തിൽനിന്ന് ഉദ്ധരിക്കുവാൻ തിരുവവതാരം ചെയ്ത ദൈവപുത്രനായിട്ടു മാത്രമെ അദ്ദേഹത്തെപ്പററി നാം ചിന്തിക്കാറുള്ളു. നമ്മുടെ ശ്രദ്ധാപൂർവമായ അനുകരണത്തിനു മാതൃകയായി പലതും യേശുക്രിസ്തു ചെയ്തിട്ടുണ്ട്. അദ്ദേഹത്തെപ്പോലെ സംപൂർണ്ണനാകുവാൻ നമുക്കു കഴിവില്ല. അതുകൊണ്ട് അനുകരിക്കാൻ ശ്രമിക്കുന്നതുതന്നെ ഒരു ബുദ്ധികേടാണെന്നു യുക്തിവാദം ചെയ്യുന്നവരും ഇല്ലാതില്ല. യേശുക്രിസ്തുവിന്റെ പൂർണ്ണത പ്രാപിക്കുവാൻ അസാദ്ധ്യമെന്നതന്നെയിരിക്കട്ടെ. എന്നാലും അദ്ദേഹത്തെ അനുകരിക്കുവാൻ ശ്രമിക്കുന്നതു് ഒരിക്കലും തെററാകുവാനിടയില്ല. ലക്ഷ്യത്തിലെത്തിച്ചേർന്നില്ലെങ്കിലും ശ്രമിക്കുന്നതു് ശ്രമിക്കാതിരിക്കുന്നതിനെക്കാൾ നന്നാണെന്നെങ്കിലും സമ്മതിക്കുമെങ്കിൽ അങ്ങനെ നാം ചെയ്യണമല്ലൊ. യേശുക്രിസ്തു വേദപുസ്തകപാരായണത്തിൽ അതീവതല്പരനായിരുന്നു. അനേകം വേദവാക്യങ്ങൾ അദ്ദേഹം ഹൃദിസ്ഥമാക്കിയിരുന്നു. അദ്ദേഹത്തിനു പരീക്ഷകൾ നേരിട്ടപ്പോഴും മററുള്ളവർ തന്നോടു യുക്തിവാദം ചെയ്യുവാൻ വന്നപ്പോഴും വേദവാക്യങ്ങൾ നിഷ്പ്രയാസം അദ്ദേഹം ഉദ്ധരിച്ചിരുന്നതായി കാണാം. കുരിശിൽ തറച്ചുകഴിഞ്ഞു ദുർവഹമായ വേദനകളുടെ നടുവിൽ സങ്കീർത്തനം അദ്ദേഹം ഒത്തു ചൊല്ലി. "എന്റെ ദൈവമെ! എന്റെ ദൈവമെ! നീ എന്നെ കൈവിട്ടതെന്തു്". 22—ാം സങ്കീർത്തനം ഒന്നാംവാക്യമാണിതു്. ജീവിതത്തിന്റെ മർമ്മഭേദകമായ ദുരന്തഅനുഭവത്തിൽ നിരാശാതപ്തമായ ഒരു മനോഭാവം യേശുക്രിസ്തു ഉദ്ധരിച്ച ഈ വാക്യത്തിൽ പലരും ദർശിക്കുമായിരിക്കാം. എങ്കിലും ആ സങ്കീർത്തനം മുഴുവൻ അദ്ദേഹം ഉരുവിട്ടിരിക്കണം. പ്രാണൻ പോകുന്ന ആ സന്ദർഭത്തിൽ പിന്നീടു ചൊല്ലിയ വാക്യങ്ങൾ ആരും കേട്ടിരിക്കയില്ല. അഞ്ചാംവാക്യം ഇതാണ്. "അവർ നിന്നോടു നിലവിളിച്ചു, രക്ഷ പ്രാപിച്ചു. അവർ നിങ്കൽ ആശ്രയിച്ചു, ലജ്ജിച്ചതുമില്ല". അദ്ദേഹം കുരിശിൽ കിടന്ന് അനുഭവിക്കുന്നതു മുഴുവൻ ആ സങ്കീർത്തനം വ്യക്തമായി വിവരിക്കുന്നുവെന്നതന്നെ തോന്നും. 22—ാംവാക്യം മുതൽ ആ സങ്കീർത്തനം ഉപസംഹരിക്കുന്ന ഭാഗം നമ്മുടെ അത്ഭുതപൂർവമായ ശ്രദ്ധയെ സമാകർഷിക്കുക തന്നെ ചെയ്യുന്നു. "ഞാൻ നിന്റെ നാമത്തെ എന്റെ സഹോദരന്മാരോടു കീർത്തിക്കും. സഭാമദ്ധ്യേ ഞാൻ നിന്നെ സ്തുതിക്കും. യഹോവാഭക്തന്മാരെ, അവനെസ്തുതിപ്പിൻ യാക്കോബിന്റെ സകല സന്തതിയുമായുള്ളോരെ അവനെ മഹത്വപ്പെടുത്തുവിൻ......അരിഷ്ടന്റെ അരിഷ്ടത അവൻ നിരസിച്ചില്ല. വെറുത്തതുമില്ല. തന്റെ മുഖം മറെച്ചതുമില്ല. തന്നെ വിളിച്ചപേക്ഷിച്ചപ്പോൾ കേൾക്കയത്രെ ചെയ്തതു്." അവസാനത്തെ വാക്യം ഇതാണ്. "ഒരു സന്തതി അവനെ സേവിക്കും. വരുന്ന തലമുറയോടു യഹോവയെക്കുറിച്ചു കീർത്തിക്കും. അവർ വന്നു, ജനിപ്പാനുള്ള ജനത്തോട് അവൻ നിവത്തിച്ചിരിക്കുന്നു എന്നു് അവന്റെ നീതിയെ വർണ്ണിക്കും." കുരിശിൽ അവശനായിക്കിടക്കുന്നൊരാൾ "ദൈവത്തിന്റെ നീതിയെ വർണ്ണിക്കുമെന്നുള്ള" വേദവാക്യം ചൊല്ലി നിറുത്താൻ കഴിയുമെങ്കിൽ ആ മഹത്വത്തിന്റെ മുമ്പിൽ ലോകം നമിക്കുന്നതിനെപ്പററി എന്തു വിസ്മയമാണുണ്ടാവുക. എന്നാൽ ആ സംഭവത്തിന്റെ താരതമ്യേന അപ്രധാനമായ ഒരു വശം കാണിക്കുവാൻ മാത്രമാണ് അതു ചൂണ്ടിക്കാണിച്ചതു്. അതായതു യേശുക്രിസ്തുവിന്റെ ജീവിതത്തിൽ മനപ്പാഠമാക്കിയ വേദവാക്യങ്ങൾക്കുള്ള സ്ഥാനം.

നമുക്ക് അനുകരിക്കാൻ ബുദ്ധിമുട്ടുള്ള ഒരു കാര്യമല്ലല്ലൊ അതു്. വേദവാക്യങ്ങൾപോലെതന്നെ ജീവിതത്തിൽ വളരെയധികം പ്രയോജനം വരുത്തുന്ന ആത്മീയഗീതങ്ങൾ ഉ

---

മനുഷ്യപുത്രന്റെ ദിവസം ഇപ്പോൾ ആഗതമായിരിക്കുന്നു എന്നു പറയാം. വ്യക്തികളുടെയും സമുദായങ്ങളുടെയും ലോകത്തിന്റെയും ന്യായവിധി നടന്നുകൊണ്ടിരിക്കുന്നു. വ്യക്തിജീവിതത്തിലും സാമൂഹ്യജീവിതത്തിലുമുള്ള ഓരോ സംഭവവികാസങ്ങളിൽ കർത്താവിന്റെ വരവു നാം ദർശിക്കണം. അവിടെയെല്ലാം നാം കർത്താവിനെ സ്വീകരിക്കുകയാണോ നിഷേധിക്കുകയാണോ ചെയ്യുന്നതു് എന്നുള്ളതു് വിധിനിർണ്ണായകമായ കാര്യമാണ്.

ശനി. ലൂക്കോസ് 9: 11—27

യേശുവിനെ മ്ശിഹാ ആയി സ്വീകരിച്ചവരും, താൻ മശിഹാ ആയിരിക്കാനിടയുണ്ട് എന്നു വിചാരിച്ചവരുമായ മനുഷ്യർ, യേശു യറുശലേം സമീപിച്ചപ്പോൾ എന്തെങ്കിലും അത്ഭുതകരമായ സംഭവവികാസങ്ങൾ പ്രതീക്ഷിച്ചിരിക്കാം. അതുകൊണ്ടു കർത്താവു വീണ്ടും ഒരുപമവഴിയായി അവരെ പഠിപ്പിക്കുന്നു. മശിഹായുടെ വരവിന്റെ സമയം അറിയുവാനുള്ള ജിജ്ഞാസയല്ല ആവശ്യമായിട്ടുള്ളതു്, പ്രത്യുത ഏതു സമയത്തും അതിനൊരുങ്ങിയിരിക്കുകയാണ് ആവശ്യമായിട്ടുള്ളതു് എന്നു കർത്താവു പഠിപ്പിക്കുന്നു. ദൈവം നമുക്കു നൽകിയിട്ടുള്ള എല്ലാ ദാനങ്ങളും ദൈവത്തിനായി ഉപയോഗിക്കുവാനുള്ളതാണ്. അവയെ ദൈവത്തോടുകൂടെയും ദൈവത്തിന്റെ ഉദ്ദേശസാദ്ധ്യത്തിനായും കൈകാര്യം ചെയ്യുന്നതിലുള്ള വിശ്വസ്തതയാണു ഏററവും പ്രധാനമായ കാര്യം. കൂടുതൽ വിശ്വസ്തത കാണിക്കുന്നവരെ കൂടുതൽ ചുമതലകൾ ഏല്പിക്കും. വിശ്വസ്തതയ്ക്കുള്ള പ്രതിഫലം അതാണ്. അലസത നിമിത്തമോ, സുരക്ഷിതാവസ്ഥയെ ലാക്കാക്കിയോ, വെള്ളിയെ ഒളിച്ചുവെച്ച മനുഷ്യൻ ദാരിദ്ര്യത്തിനർഹനായി ഭവിക്കുന്നു. ജീവിതത്തിന്റെ എല്ലാ വശങ്ങളെയും ബാധിക്കുന്ന ഒരു പ്രമാണമാണിതു്. നമുക്കുള്ളതെല്ലാം ദൈവത്തിന്റെ സേവനത്തിനായി നാം സമർപ്പിച്ചിട്ടുണ്ടോ?

ണ്ട്. ഇംഗ്ലീഷ്ഭാഷയിൽ; അനശ്വരമായ സൽപ്രേരണകൾ ചെലുത്തുന്ന അനവധി ഗാനങ്ങൾ ഉണ്ട്. ഭക്തശിരോമണികളായ കവികൾ അവരുടെ അഗാധമായ ചില ആത്മീയാനുഭവത്തിന്റെ വെളിച്ചത്തിൽരചിച്ചിട്ടുള്ളഗാനങ്ങൾആംഗലസാഹിത്യത്തിലെ അനർഘനേട്ടങ്ങളാണ്. ലത്തീൻ, ജർമ്മൻ, ഗ്രീക്ക് മുതലായ ഭാഷകളിൽനിന്നും വിവർത്തനം ചെയ്ത ഗാനങ്ങളും ഇവയിൽ ഉൾപ്പെടുന്നു. സാഹിത്യഭംഗിയും, ചിന്താവൈശിഷ്ട്യവും, അനുഭവശ്രേഷ്ഠതയും ഒത്തിണങ്ങിയ താദൃശഗാനങ്ങളുടെ സ്വാദ് ഒരിക്കൽ അനുഭവിച്ചു കഴിഞ്ഞാൽ വീണ്ടും വീണ്ടും അവ വായിക്കുവാനും ചിന്തിക്കുവാനും പഠിക്കുവാനും നമ്മെ വശീകരിച്ചു കഴിയും. പ്രത്യേകിച്ചു നമ്മുടെ മാനസികമായ പശ്ചാത്തലങ്ങൾ പലതും അവയോടു യോജിക്കുന്ന സന്ദർഭങ്ങൾ വരുമ്പോൾ ആ പാട്ടുകളിലെ വാക്യങ്ങളിലേക്കു നാം സ്വയമേവ തിരിഞ്ഞുപോകും. അങ്ങനെ വിശിഷ്ടങ്ങളായ ചില ഇംഗ്ലീഷുഗാനങ്ങളുടെ മാധുര്യം ആസ്വദിക്കുവാൻ വായനക്കാർക്കു താല്പര്യം തോന്നുമെന്നുള്ള പ്രതീക്ഷയിൽ അവയിൽ ചിലതു് തെരഞ്ഞെടുത്തു് ചർച്ച് വീക്ക്‌ലിയിൽ പ്രസിദ്ധപ്പെടുത്തുവാനും അവയുടെ ചില വ്യാഖ്യാനങ്ങൾ നൽകുവാനും ഉദ്ദേശിക്കുന്നു. Thought for the week എന്ന ഒരു ചിന്താശകലം വായനക്കാരുടെ പരിചിന്തനത്തിനു് അവതരിപ്പിക്കുന്നതുപോലെ ഒരു പാട്ടിന്റെ ഒരു ശ്ലോകം വീതം ഒരു ആഴ്ചയിൽ പ്രസിദ്ധപ്പെടുത്താമെന്നു വിചാരിക്കുന്നു. ഗദ്യത്തിലുള്ള അർത്ഥവും ആ ഗാനത്തെപ്പററിയുള്ള ചില ചിന്തകളും നൽകുന്നതു് വായനക്കാരുടെയും എന്റെയും കൂടുതലായ താല്പര്യവും, പഠനവും പ്രോത്സാഹിപ്പിക്കുമെന്നു കരുതി അതിനുദ്യമിക്കുകയാണ്.

Once to every man and nation
Comes the moment to decide
In the strife of truth with falsehood
For the good or evil side;
Some great Cause, God's new Messiah,
offering each the bloom or blight
And the choice goes by for ever
'Twixt that darkness and that light

ഇംഗ്ലീഷ് അറിയാവുന്നവർ ഞാൻ നൽകുന്ന അർത്ഥവും വ്യാഖ്യാനവും വായിക്കുന്നതിനു മുൻപ്, സ്വന്തമായി ഈ വരികളുടെ അർത്ഥം ഗ്രഹിക്കുവാനും അവയെപ്പററി തോന്നുന്ന ചിന്തകൾ എഴുതുവാനും ശ്രമിക്കുന്നതു ഉത്തമമായിരിക്കും. അവരവരുടെ വീക്ഷണഗതിയും അനുഭവപശ്ചാത്തലവുമനുസരിച്ച് നമ്മുടെ വ്യാഖ്യാനങ്ങൾ വിഭിന്നമായിരിക്കും. മററുള്ളവർക്കും ചിന്തോദ്ദീപകമെന്നു തോന്നുന്ന വ്യാഖ്യാനങ്ങൾ എഴുതി അയച്ചാൽ പ്രസിദ്ധീകരണയോഗ്യമെന്നു പത്രാധിപസമിതിക്കു തോന്നുന്നവ ഈ പംക്തികളിൽ പ്രസിദ്ധപ്പെടുത്താവുന്നതുമാണ്. കവിതാവാസനയുള്ളവർ ഈ വരികൾ ഭംഗിയായി വിവർത്തനം ചെയ്താൽ അതും വളരെ വളരെ പ്രയോജനപ്രദമായ ഒരു സാഹിത്യസംരംഭമായിരിക്കും. വിവർത്തനം ഭംഗിയായെന്നു തോന്നുന്ന പക്ഷം അവയും ചർച്ച് വീക്ക്‌ലിയിൽ പ്രസിദ്ധപ്പെടുത്തുന്നതിനു് സന്തോഷമാണ്. ലയമറിയാവുന്ന സ്നേഹിതരിൽനിന്നു പാടാൻ പഠിക്കുന്നതും നന്നായിരിക്കുമെന്നുള്ള വസ്തുത അനുസ്മരിപ്പിക്കുന്നു.

ഒരു ആംഗ്ലിക്കൻ ഹൈച്ചർച്ച് കീർത്തനമാലയിൽ ഗാനങ്ങൾ ഉപയോഗിക്കുവാൻ പററിയ സന്ദർഭങ്ങൾ കൂടെ വിഭജിച്ചു ഓരോ ഗാനവും ഓരോ വകുപ്പിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ക്രിസ്തുമസ്, ഈസ്റ്റർ, പുണ്യവാന്മാരുടെ ഓർമ്മദിവസങ്ങൾ, പ്രഭാതം, ഉഷസ്സ്, സന്ധ്യ, ക്ലേശങ്ങൾ അനുഭവിക്കുമ്പോൾ, സാമൂഹ്യ സന്ദർഭങ്ങൾ, ദേശീയഗാനങ്ങൾ, എന്നിങ്ങനെ വിവിധ വകുപ്പുകളിൽ ഗാനങ്ങൾചേർത്താണ് അച്ചടിച്ചിരിക്കുന്നതു്. ഈ ഗാനം ചേർത്തിരിക്കുന്നതു് National (ദേശീയ ഗാനങ്ങൾ) എന്ന വകുപ്പിലാണ്. J. Russel Lowell ആണ് ഇതിന്റെ രചനാകർത്താവ്. 1819–നും 1891–നും ഇടയ്ക്കാണ് അദ്ദേഹം ജീവിച്ചതു്.

### അർത്ഥം

വിധി നിർണ്ണായകമായ തീരുമാനം ചെയ്യാനുള്ള ഒരു സന്ദർഭം ഓരോ മനുഷ്യന്റെയും ജനസമുദായത്തിന്റെയും ജീവിതത്തിൽ നേരിടുന്നു. സത്യവും, അസത്യവും തമ്മിലുള്ള പോരാട്ടത്തിൽ, നന്മയുടെ വശത്തോ തിന്മയുടെ വശത്തോ ചേരുവാനുള്ള തീരുമാനം.

ദൈവത്തിന്റെ ഒരു നവീന മിശിഹാ സ്ഥാനം ഒരു മഹത്വമേറിയ പ്രസ്ഥാനത്തിൽ ദർശിക്കുമ്പോൾ, ഓരോരുത്തർക്കും അതിന്റെ വികസന നശീകരണ സാദ്ധ്യതകളും കൺമുമ്പിൽ തരുമ്പോൾ ആ പ്രഭാഗോളത്തിന്റെയും, അന്ധകാരത്തിന്റെയും നടുവിൽനിന്നു് ആ തീരുമാനം എന്നും ചെയ്യപ്പെടുകയാണ്.

### ചില ചിന്തകൾ

നിർണ്ണായകമായ തീരുമാനങ്ങൾ നമ്മോടു് ആവശ്യപ്പെടുന്ന ചില സന്ദർഭങ്ങൾ ഉദാഹരണമായി എടുക്കാം. 1938–ൽ സ്റ്റേററുകോൺഗ്രസ്സ് പ്രക്ഷോഭണകാലത്തു് തിരുവിതാംകൂറിൽ അങ്ങനെയൊരുസന്ദർഭം വന്നു. സർ. സി. പി. യുടെ അധികാര ദൃഷ്പ്രഭുത്വത്തിന്റെ മർദ്ദനയന്ത്രത്തിൽ ഞെളിപിരികൊണ്ട തിരുവിതാംകൂർജനത അങ്ങനെയൊരു തീരുമാനത്തെ അഭിമുഖീകരിച്ചു. അന്നു വ്യക്തികളായും, സമുദായമായും, സംഘടനയായും, രാജ്യമായും, തീരുമാനങ്ങൾ ചെയ്തവർ ഈ ഗാനശകലം വായിച്ചിരുന്നു എന്നിരിക്കട്ടെ. എത്രമാത്രം യാഥാർത്ഥ്യത്തോടുകൂടി ആ സന്ദർഭം ഈ ഗാനരചിച്ച കവിയുടെ വികാര പശ്ചാത്തലം മനസ്സിലാക്കുവാൻ നമുക്കു സഹായിക്കുമായിരുന്നു. ആ സ്വേച്ഛാധിപതിയുടെകൂടെ നിന്നാൽ കിട്ടുന്ന പ്രയോജനങ്ങൾ, അദ്ദേഹത്തെ പ്രശംസിച്ചാൽ ലഭിക്കുന്ന ആദായങ്ങൾ ഒരു വശത്തും, എതിരിട്ടാൽ യോജിടുന്ന ആപത്തുകൾ, നഷ്ടങ്ങൾ, പ്രതികാരങ്ങൾ ഉപദ്രവങ്ങൾ മറുവശത്തും. ഇവയുടെ നടുവിൽനിന്നു് പലരും, പല സംഘടനകളും, സമുദായങ്ങളും തീരുമാനം ചെയ്തു. മഹത്തായ ഒരു Cause ഒരു പ്രസ്ഥാനം ഈശ്വരദത്തമായി തിരുവിതാംകൂർ ജനതയെ അഭിമുഖീകരിച്ചു. ഒരു നവീന മിശിഹായെ ആ പ്രസ്ഥാനത്തിൽ ദർശിക്കാമായിരുന്നു. മിശിഹാ എന്ന വാക്കിനു് "ദൈവം അയച്ചതു്" എന്നേ അർത്ഥമുള്ളൂ. അങ്ങനെ നവീന മിശിഹായെ കണ്ടവർ അതനുസരിച്ചു തീരുമാനങ്ങൾ ചെയ്തു. സർ. സി. പി. യുടെ പ്രീതി

# THE EXALTING RESPONSIBILITY OF PREACHING

**(NORMAN GOODALL)**

*The ofllowing is an address given to the Lay preachers under the Broughton Memorial Foundation at White Fields Memorial Church in London*

I

I Assume that in honouring me with an invitation to deliver the Broughton Lecture you did not expect me to tell you how to preach· If I knew the secret I would disclose it If I were aware of any effective technique I would explain it. But in all such matters I remain a seeker and a learner· In this lecture I simply join a company of men and women who, whether lay or ordained, are glad to think together about some aspects of this strange, frightening, humbling, exalting responsibility of preaching.

My main purpose is to reflect with you on the kind of belief on which preaching rests· By this I do not mean primarily the beliefs which are the substance of preaching—the truths we proclaim; though I am sure that the belief which I have in mind is itself worth proclaiming· I am thinking, rather, of what we believe about the nature of preaching this act in which words are formulated and uttered in a particular setting· For preaching is not just talking; it can become that, and often—I fear—it lapses into that· When D. H. Lawrence wrote: "The sermon rolled on vaguely in a tide of pregnant peace" one can imagine the kind of interminable pulpit talk to which he had been subjected· Similarly I doubt if that eighteenth century curate—Charles Churchill of Rainham—had achieved more than a very feeble and enfeebling level of talk when, in recording its effects, he observed: "Sleep at my bidding crept from pew to pew". Not that all the responsibility for what has been called "talking in other people's sleep" should be laid to the charge of the much maligned preacher. Some patients are more easily anaesthetized than others. Many worshippers enter the House of God with a predisposition to rest and by the time the lights have been dimmed and the organist has echoed the preceding hymn with a few narcotizing bars on the *vox humana*, the likelihood of the *vox Dei* being heard has been considerably diminished. At that point I have seen many a man settle back into his corner-seat with arms folded and eyes downcast and an expression which said, in effect: "If it's the Last Trump wake me; otherwise Do Not Disturb".

But preaching—certainly the preaching that can cope with that—is not just talking. Nor is it rhetoric, though some of the arts of the orator and the skill of the rhetorician may be taken up into it. It was a shrewd observation which Mr. Pepysmade after hearing one of the Rev. Mr. Mossoms's sermons: "An excellent sermon, only too eloquent for a pulpit." I think this experienced taster of various kinds of talk, with his special susceptibility to sermons, sensed on this occasion that the eloquence had run away with the preaching: the lesser element had hidden the greater· To complete my list of negations I would even add that preaching is not only teaching. Please note that I have said—with conviction and not only diplomatically—that preaching is not *only* teaching: I did not say *just* teaching, still less *mere* teaching. The teaching, and preaching ministry are closely conjoined; they belong together in the nature of things, and far be it from me to try to put asunder what God has joined The Church's teaching mini ry has to be exercised from pulpit as well as in class room or lecture room, and many of the elements specially characteristic of the teaching art belong to the preacher's ministery. There is the imparting of information and instruction; exposition, analysis and elucidation of subject; there is the stirring of interest in the matter taught and the quickening of the appetite for more and the arousing of a hunger to pursue and know the truth of which all knowledge and all subjects are expression. Yet near as teaching and preaching come to one another, interfusing again and again, something else has to be said about preaching—this unique category of speaking from a particular place called a pulpit, before an open book called a Bible and amidst exercises called worship. For the particular place—the pulpit—has been designed as a place from which, while man

നത്തിനു് വേണ്ടി തീരുമാനങ്ങൾ ചെയ്യുവരുടെ ആത്മധൈര്യം പരീക്ഷിക്കപ്പെടുന്ന മറെറാരു സന്ദർഭം ഇപ്പോൾ സമാഗതമായിരിക്കയാണു്. കമ്യൂണിസവും അതിൻെറ കേരളത്തിലെ അധികാരപ്രാപ്തിയുമാണതു്. കമ്യൂണിസ്സത്തിൽ ആത്മാർത്ഥമായി വിശ്വസിക്കുന്നവർ കണ്ടേക്കാം. എന്നാൽ അതിൽവിശ്വസിക്കാതെ, തൊഴിലാളികളെ ഇളക്കി സ്വാധീനശക്തി നേടാൻ ഒരു മാർഗ്ഗമായി കമ്യൂണിസത്തെ കാണുന്നവർ ഉണ്ടു്. അധികാരത്തിൽ വന്നവരുടെ കൂട്ടുനിൽക്കുന്നതുകൊണ്ടുള്ള പ്രയോജനത്തെ കണക്കുകൂട്ടുന്നവരുണ്ടു്. ഈ കണക്കുകൂട്ടലുകളുടെ ബദ്ധപ്പാടിൽ "നവീന മിശിഹാ"യെ കണ്ടില്ലെന്നു വരും.

വേണ്ടാ! രാഷ്ട്രീയമായ ഉദാഹരണം മാററിവച്ചു സാമുദായികമായ ഉദാഹരണം എടുക്കാം. മലങ്കരസുറിയാനിസഭയിലെ ഒരംഗം ഹൃദയവേദനയോടുകൂടി കാണുന്ന ഒരു പരിതസ്ഥിതിയാണു്, സമുദായക്കേസ്സും തജ്ജന്യമായ വഴക്കുകളും, മത്സരങ്ങളും, ശക്തിക്ഷയങ്ങളും അയാളുടെ മുമ്പിൽ ഒരു തീരുമാനസന്ദർഭം വന്നു നിൽക്കാം. റോമാസഭയിൽ ചേർന്നാൽ ഈ സാഹചര്യത്തിൽ നിന്നു രക്ഷനേടാം. സുസംഘടിതവും, സുശക്തവുമായ ഒരു പുരാതനസഭയുടെ അംഗത്വത്തിനെന്താണു് തെററു്. പോരെങ്കിൽ പ്രലോഭനജനകങ്ങളായ പല പ്രയോജനങ്ങളും ചിലപ്പോൾ കൺമുമ്പിൽ വന്നുനിൽക്കും. ആ തെരഞ്ഞെടുപ്പിൽ പലരേയും നയിക്കുന്നതു് മഹത്തായ "നവീന മിശിഹാ" ആണെന്നു് ആത്മാർത്ഥമായി പറയുവാൻ കഴിയണം. ഇങ്ങനെയുള്ള തീരുമാനഘട്ടങ്ങളിൽ നമ്മുടെ വശത്തേയ്ക്കു നമ്മെ ഉറപ്പിച്ചു നിർത്തുവാൻ കഴിയുന്ന ഒരു ഉത്തമഗാനത്തിൻെറ പ്രഥമ ശ്ലോകം ആണു് ഇന്നു് നാം ചിന്തിച്ചതു്. അത്യന്തം പ്രചോദനകരമായ ഇനിയുമുള്ള മൂന്നു ശ്ലോകങ്ങൾ അടുത്ത ഓരോ ലക്കങ്ങളിലായി നമുക്കു് പരിചിന്തനം ചെയ്യാം.

M. Reg:No. 5268 Licence No. 498.

# ചർച്ച് വീക്കിലി

speaks, God speaks through him The open Bible is there as an instrument and reminder of words that proceed from the Word. And the inseparable setting of preaching is worship—adoration, thanksgiving, confession and intercession—exercises and attitudes of humanity which express our longing for the vision of God and our acknowledgment that we do not live by bread alone but by every word that proceedeth out of the mouth of God.

This is the context of preaching. This is where its secret lies; from these heights and depths its distinctive character and distinctive power proceed. "Ah, but it requires heaven-sent moments for this skill··· ·····" The wind bloweth where it listeth······ No preacher, lay or ordained, can *command* inspiration. If we could—or if we thought we could—something essential would go out of our testimony to the nature of grace, to the majesty of God and the final frailty of all things human and temporal. That is why, apart from all the secondary causes bound up with our disobedience and incapacity, our laziness and other forms of sin, the preacher's speech is never uniformly real preaching, invariably so at 11.o and 6.30 every first day of the week. Yet if the vocation to preach has caught us and the burden of the Lord been laid upon us, then whether this high calling be discharged habitually or occassionally we bring to it minds, hearts and consciences touched by the mystery and uniqueness of this use of words which are lent in love to the Word.

I may say a little about the lending later on; but, first, I want to go deeper into this belief on which preaching rests—a belief which touches the nature of the Word. Though the Biblical use of the term 'Word' in the Old and New Testaments is central to my theme, I make but one observation on it. I want to point to the deep significance of the fact that behind our English word "word" there lie terms which were created and nurtured within those two very different worlds, the Hebraic and the Greek. The English term does duty for several Hebrew words—chiefly for the word *dabar*, and for the Greek word *logos*. Two enormously different approaches to truth and the mystery of God thus meet in one term: the Greek—speculative, abstract, philosophical, aesthetic; and the Hebrew—personal, dramatic and concrete. Into this little word *Word* there are poured from the one direction the notion of the ultimate principle of reason that governs all things, the final core of truth that makes sense of the universe and lighters the burden of the mystery. From the other direction comes the thought of reason as personal, truth that is alive, the Wisdom to wich the Book of Proverbs and other "wisdom literature" always applies the personal pronoun. Incidentally it is worth noting that this Wisdom is "she", not "it"; it is feminine, not masculine, so it includes the wisdom that is intuitive as well as rational. But whether a masculine or feminine quality, the impact of Wisdom is direct personal and individual. It is that Word of God which singles out a Jeremiah, an Isaiah, an Amos; uses personal names in the process of revelation and makes man and women aware of a divine will and a divine heart and divine hands, as well as a divine mind. All this and more is poured into the term Word by the time the writer of the Fourth Gospel seizes on it as the clue to the mystery of mysteries and the wonder of wonders— Jesus Christ, the Word made flesh.

(To be continued)

—o—

## ഇൻഡ്യാ സിലോൺ വേദപുസ്തക സമൂഹം
### (കേരള ഓക്സിലറി)
### കോട്ടയം.

മാന്യ സ്നേഹിതരെ,

വേദപുസ്തകസമൂഹത്തിനുവേണ്ടിയുള്ള 1957-ലെ സംഭാവനകൾ പല സഭകളിലും, സ്ഥാപനങ്ങളിലും പിരിച്ചു തുടങ്ങിയിരിക്കുന്നു എന്നു ഞങ്ങൾ വിശ്വസിക്കുന്നു. സമൂഹത്തിന്റെ സാമ്പത്തിക വർഷം അവസാനിക്കുന്നത് ഒക്ടോബർ മാസാവസാനത്തോടു കൂടിയാകയാൽ പിരിഞ്ഞു കിട്ടുന്ന തുക ഒക്ടോബർമാസം 25-ാം തീയതിക്കകം കേന്ദ്രആഫീസുകളിലോ, 30-ാം തീയതിക്കകമെങ്കിൽ ഈ ആഫീസിലൊ ഏല്പിക്കണമെന്നപേക്ഷ.

എന്ന് നിങ്ങളുടെ

റവ. തോമ്മസു ചെറിയാൻ, സെക്രട്ടറി

## യുവജനപ്രസ്ഥാനം

ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിന്റെ മെമ്പർഷിപ്പ് കാർഡുകൾ അതതു ഭദ്രാസനയുവജനസമാജസെക്രട്ടറിമാരിൽ നിന്നും പ്രസ്ഥാനത്തിന്റെ കേന്ദ്രആഫീസിൽ നിന്നും (ബേസിൽദയറാ, പത്തനംതിട്ട) ലഭിക്കുന്നതാണ്. കൂടാതെ യുവജനപ്രസ്ഥാനം സംബന്ധമായ എല്ലാ നിർദ്ദേശങ്ങളും കേന്ദ്രആഫീസിൽ ആവശ്യപ്പെട്ടാൽ ലഭിക്കുന്നതാണ്. അസി. ജനറൽസെക്രട്ടറി റവ. ഡീക്കൻ ററി. ജി. ജോൺ മുഴുവൻ സമയവും കേന്ദ്രആഫീസ് കാര്യങ്ങളിലും സംഘടനാപരമായ പ്രവർത്തനങ്ങളിലും വ്യാപൃതനായിരിക്കുന്നു.



Printed and Published by N. M. Abraham B. A., at the Malayala Manorama Press, Kottayam.